THE

# CHURCH WEEKLY

| Vol IX | SUNDAY 26 TH JUNE 1955 | PRICE 2 ANNAS A COPY | NO. 25 |
|---|---|---|---|

## CHRISTIAN GROWTH

Rev. Dn M. V. George M. A., S. T. M

"The Lord God made to grow every tree [Gen 2; 9 (R. S V)]

Every tree is made to grow. The purpose of God is thwarted when any of His trees refuses to grow. You and I are trees in the garden of Jehovah, the Church of the Living God, where we are planted, nurtured and made to grow. There are three possibilities, the first and best being *growth*. If it does not take place, the second possibility is to remain *stunded* for a while. It is possible to grow even after a few days' stunted existence, but if it still refuses to grow the third and final possibility is *decay*. As soon as decay starts, the inevitable consequence is disappearance from the Garden of Eden, the Paradise of God, yea, the Church of Christ. Hence, we better try, work and pray that we may grow continuously and bear sweet fruits to our Owner and Maker, Jesus Christ, Our Lord.

First we should grow like the *Cedars of Lebanon*. "The righteous flourish like the palm tree, and grow like a cedar in Lebanon" (Ps' 92; 12). Cedar is noted for its strength, height and majesty. A Christian must have strength of will-power, endurance, courage, hope, faith and all strong traits which a Christian personality should have. If we grow like the Cedar of Lebanon, we will not yield to all sorts of temptations. You may remember the story which Jheovah, king of Israel, wanted to be conveyed to Amaziah, king of Judah, when the latter challenged him for a battle It was the story of a thistle of Lebanon which wanted to get the daughter of Cedar in marriage for its son Cedar did not yield and a wild beast of Lebanon passed by and trampled down the thistle' (II Kings 14; 8-10) In the battle that ensued Israel was victorious over Judah. The Cedar of Lebanon stands for readiness to suffer and to conquer. It can bear burdens and stand firm like a strong pillar. A true Christian never shirks his responsibilities, but suffers hardship as a good soldier of Jesus Christ.

Raju was the son of a minister in a rural parish at the foot of a mountain in North India Mountain climbers used to come and camp at the foot and climb up to some height in Jeeps and then by foot. One day Raju was going in search of a job to make some money to take his sick father to the hospital. It was after a great storm that he started the journey. He found that many trees had fallen, and that a bridge connecting the road over a stream had flown down the stream If he did not some how go up and stop the Jeep coming down to the foot of the mountain, it would fall into the stream without knowing the loss of the bridge. With great difficulty he crossed the stream over a fallen tree and ran up shouting 'Stop! Stop. The Jeep was stopped and the mountain climbers walked up to the stream and saw the tragedy that would have befallen them if the boy had not informed them of the news just in time. They gave him a good sum of money and sent their doctor to heal his sick father. Raju grew like the Cedar of Lebanon in courage and endurance so that he was rewarded in this world and after his death in the world to come. Each of us should grow like the Cedar of Lebanon. "God has made every tree to grow."

Secondly we should grow up before Him *like a tender plant* (Is 53:2) While developing the strong traits, we should not forget to grow in sympathy, affection, tenderness, humility and concern. Jesus our Lord grew like a tender plant, feeding the hungry saying, 'I do not like to let them go hungry.' He could not help shedding tears at the time He stood beside the tomb of Lazarus. He wept for Jerusalem in tenderness crying affectionately, 'O Jerusalem, Jerusalem ... How often, would I have gathered your children together as a hen gathers her brood under her wings, and you would not" (Mt. 23:37) Did He not also cry tenderly for the whole world lying on the Cross. How boundless was His tender concern for His enemies the crusifiers, when He prayed for them saying, 'Father, forgive them, for they know not what they do.' No greater love has ever been shown by any.

One growing like a tender plant will be touched by suffering wherever it is found. It will be hard for him to amass wealth and enjoy luxuries while others are not having even the bare necessities of life. There is a plant in South India called 'Thottavadi', which will fold its leaves if touched by anything or anybody. It is like folding one's arms to pray In this world of suffering when we are brought face to face with suffering, it is our Christian duty at least to fold our arms and to pray God for the poor and needly, the hungry and the sick the lost and the least. We find that in the Parable of the Good Samaritan, neither the priest nor the Levite had any tender corner of their heart capable of sympathy whereas the Good Samaritan tulry

grew like a tender plant. Let us pray that we may grow like jesus like a tender plant. "God has made every tree to grow".

The third aspect of our growth in the Garden of Jehovah should be *like the lilies of the field* 'Consider the lilies of the field, how they grow; they neither toil nor spin; yet I tell you even Solomon in all his glory was not arrayed like one of these' (Mt. 6. 28) The lilies show the attractiveness, the beauty, the glory, the purity, the sweetness and the radiance of life A Christian life is a thing of beauty. it is aesthetic, ethical and religious, and yet something more. People will flock to us if we are true Christians as bees flock to a cluster of lilies. All sorts of people came to our Lord for comfort, counselling, health and life He was approachable and so John did not hesitate to lean on His bosom. nor did the children stand aloof from Him. Any Christian ho scares people away has to grow like the lilies of the field and attract sinners and saints to him. Jambulinga Nadar from whom people used to flee when he was a thief and a robber, became extremely approachable after his conversion. Saul of Tarsus who used to persecute the Christians, wrote the masterpiece on Love, (I Corintians Chapter 13 after he grew like the lilies of the field. While Cedar and Tender plant are mentioned in singular, this Plant is mentioned in the plural so as to emphasise the social nature of Christian growth. Like the Daffodils of Wordsworth's famous poem these lilies dance in unison radiating the glory of God. There is no solitary Christian in this world or in the other world. The fellowship of saints is one of the fundamentals of the Christian faith. There is a living fellowship between all the lilies as all have the same 'ground of being', in whom we live and move and have our being. Furthermore, the beauty of the lilies is not their own making, but the handiwork of its maker. So they take no glory for themselves but glorify their Maker. 'A lily of a day is fairer far in May. Although it fall and die that night, it was the plant and flower of light' sang Ben Jonson, the famous English dramatist on True Growth. Yes, true growth does not depend on the number of years, but in usefulness to God and the public. Let us strive hard to grow like the lilies of the field in the Church of Christ, "God has made every tree to grow.

So many things are needed for growth food, water, air and sunshine being the most important. The food of the Lord's Table, the Water of His Word, the oxygen of prayer life and the fellowship with the children of light are indispensable for any Christian growth. Let us make up our mind to feed on these things and to grow in such a way that we will bear the fruits of the Holy Spirit,—love, joy, peace, long-suffering patience, kindness, goodness, faithfulness, gentleness, and self-control: (Gal 5: 22f)/. God has made every tree not only to grow but also to bear fruit. He will cut off the branch or tree than deliberately remains barren or bears bad fruit.

The goal to which we ought to grow is nothing less than to 'the measure of the stature of the fulness f" Christ (Eph. 4: 13). Even if we die in the process of growing, the inscription on our tomb will be "He (she died climbing" and that will be better than the inscription "He (she died decaying." God has made every tree to grow."

(St. George's Association
Silver Jubilee Souvenir)

അസ്സീസിയിലെ ഫ്രാൻസിസ് 33.

# പുൽത്തകിടിയിൽ പൂത്ത പാരിജാതം

(എം. കുര്യൻ, കോതമംഗലം)

മാസ്സിയോ, ഏഞ്ജലോ ടാൻക്രെഡി എന്നിവരെ അനുയായികളായി കൂടെ വിളിച്ചുകൊണ്ട് അദ്ദേഹം പ്രസംഗിക്കുന്നതിനായി പുറപ്പെട്ടു.

തന്റെ മുമ്പിലുള്ള കടുത്ത പ്രശ്നത്തിനു സമാധാനം കണ്ടെത്തിയതോടെ ആ യുവാവ് വീണ്ടും ഉല്ലാസവാനായിത്തീർന്നു. മനസ്സിൽ സന്തോഷം കൊച്ചുകൊച്ചോളങ്ങൾ ഇളക്കിവിട്ടു. സംഘർഷം മാനസികോർജ്ജത്തെ വലിച്ചൂററികുടിക്കും; എന്നാൽ അതു പരിഹരിക്കപ്പെടുന്നതോടെ മാനസികോർജ്ജം വിമുക്തമാവുകയാണ്.

ബവാഗ്നായിലേക്കുള്ള പൊതുനിരത്തിലൂടെ അവർ യാത്രതുടർന്നു. വഴിയിൽ സൗകര്യമുള്ളിടത്തൊക്കെ അവർ പ്രസംഗിക്കും. പാതവക്കത്തു വിടർന്നുനിൽക്കുന്ന പൂക്കൾക്കും ഓടിപ്പോകുന്ന നായ്ക്കുട്ടികൾക്കും കളിച്ചുകൊണ്ടിരിക്കുന്ന ബാലകർക്കും മന്ദസ്മേരത്തിൽ പൊതിഞ്ഞ "നമസ്കാരം" പറഞ്ഞു കടന്നുപോകുന്ന ഫ്രാൻസിസ് സർവത്ര സ്വാഗതം ചെയ്യപ്പെട്ടു. മണ്ണിൽ കളിച്ചുകൊണ്ടിരുന്ന കൊച്ചുകുട്ടികൾക്ക് പാട്ടുപാടിക്കൊടുത്തും, മുട്ട വിൽക്കാൻ ചന്തയിലേക്കു നടന്നുപോകുന്ന കർഷകസ്ത്രീകളെ സുപ്രഭാതമാശംസിച്ചും തങ്ങളുടെ കൂടാരത്തിനു വെളിയിൽ ചമ്രം പടിഞ്ഞിരുന്ന ഒന്നുരണ്ടു കുടുംബങ്ങളോടു പ്രസംഗിച്ചും ആ പഥികസംഘം നടന്നുനീങ്ങി. ജനങ്ങൾ തിങ്ങിനിറഞ്ഞ ദേവാലയങ്ങളിലും ചന്തസ്ഥലങ്ങളിലും ഫ്രാൻസിസ് പ്രസംഗിച്ചു. വലിയ ജനക്കൂട്ടമുണ്ടോ ഇല്ലയോ എന്നതൊരു പ്രശ്നമല്ല. കേൾവിക്കാരുടെ സംഖ്യ എത്രതന്നെയായിരുന്നാലും, പ്രസംഗിക്കുന്ന പദങ്ങളുടെ ആഗ്നേയശക്തിക്കും ഉൾക്കാമ്പിനും യാതൊരു ബലക്ഷയവുമില്ലായിരുന്നു. ചിലപ്പോൾ പ്രസംഗങ്ങൾ പനിനീർസുമങ്ങളുടെ ഒരു സഞ്ചയത്തെപ്പോലെ മൃദുലമായി അനുഭവപ്പെടും. മററു ചിലപ്പോൾ അതു് ഇരമ്പിയാർത്തു, രൗദ്രവും ഭീകരവുമായി പ്രവഹിക്കും. ശ്രോതാക്കളുടെ ഹൃദയങ്ങളിൽ തറച്ചുകയറുന്ന പദസമുച്ചയം. ആ ആഗ്നേയസന്ദേശത്തിനു പ്രതിസ്പന്ദിക്കാതെ ഒരു ഹൃദയത്തിനും സ്വസ്ഥതയില്ലെന്നായി.

കന്നാര എന്ന പട്ടണത്തിലൂടെ കടന്നുപോകുമ്പോൾ പട്ടണവാസികളായ ആബാലവൃദ്ധം ജനങ്ങൾ ഫ്രാൻസിസിന്റെ പുറകിൽ ഓടിക്കൂടി—പ്രസംഗം കേൾക്കാൻ. പട്ടണത്തിനു പുറത്തൊരു വയലിൽ, ആ യുവാവ് ജനക്കൂട്ടത്തോടു പ്രസംഗിച്ചു. ശ്രോതാക്കളുടെ ഹൃദയങ്ങളിൽ കൊടുങ്കാററു് അഴിച്ചുവിടത്തക്കവണ്ണം ആവേശഭരിതമായ ഒരു പ്രഭാഷണം. അവിടെ കൂടിയിരുന്ന ജനങ്ങളെല്ലാം ഫ്രാൻസിസ്കൻ സമൂഹത്തിൽ ചേർന്നു ഫ്രാൻസിസിനെ പിന്തുടരാൻ തയാറായി. ഇപ്പോൾതന്നെ സത്യപ്രതിജ്ഞ ചെയ്യുകളയാം എന്നുപോലും അവർ പ്രസ്താവിച്ചു. തങ്ങളുടെ വിവാഹബന്ധം വേർപെടുത്തി; ഫ്രാൻസിസിനേയും ക്ലാരയേയും അനുഗമിക്കാൻ

വിവാഹിതർപോലും സന്നദ്ധരായി മുമ്പോട്ടു വന്നു.

ഫ്റാൻസിസ് ഒന്നമ്പരന്നു. സാധാരണഗതിയിൽ പ്രായോഗികജ്ഞാനം തീരെയില്ലാത്ത ആ യുവാവിനു പോലും തോന്നി, ഒരു പട്ടണത്തെ മുഴുവൻ ആ രീതിയിൽ നിർജ്ജീവമാക്കുന്നതു ബുദ്ധിപൂർവ്വമായിരിക്കയില്ലെന്ന്. സ്വൽപ്പസമയം ചിന്തിച്ചശേഷം അദ്ദേഹം ജനങ്ങളോട് ഇപ്രകാരം പറഞ്ഞു: "സ്നേഹിതരേ, നിങ്ങൾ ധൃതി കൂട്ടരുത്. സ്വൽപ്പം സാവകാശമായിരിക്കുക. ദൈവത്തിന്റെ സഹായത്താൽ ഞാനൊരു പരിപാടി ആസൂത്രണം ചെയ്യാം. നിങ്ങളുടെ കുടുംബബന്ധം വേർപെടുത്താതെ തന്നെ, ആത്മാവിൽ ഞങ്ങളെ അനുഗമിക്കുന്നതിനു സഹായകമായ ഒരു പരിപാടി ഏറെത്താമസിയാതെ നിങ്ങളുടെ മുമ്പിൽ വയ്ക്കുന്നതാണ്."

സുസ്മേരവദനനായി, ഫ്റാൻസിസ് ജനങ്ങളെ അവരുടെ തൊഴിൽരംഗങ്ങളിലേക്കു പറഞ്ഞയച്ചു. ആത്മാർത്ഥമായി ആഗ്രഹിക്കുന്നവർക്ക്, അവരവരുടെ തൊഴിലുകളിലിരുന്നുകൊണ്ട് ഫ്റാൻസിസ്സിൻസമൂഹത്തിന്റെ ആദർശമനുസരിച്ചു ജീവിക്കാൻ സാധാരണക്കാരെ സഹായിക്കുന്ന ഒരു പദ്ധതിയെപ്പററി ആലോചിച്ച് ഫ്റാൻസിസ് ചിന്താതാന്തനായി.

അങ്ങനെ, ഫ്റാൻസിസ്സിൻ തൃതീയസമൂഹം ഉടലെടുത്തു. ഒന്നും രണ്ടും സമൂഹങ്ങളെപ്പോലെ ഈ മൂന്നാം സമൂഹവും ഫ്റാൻസിസിനെ ചുററി രൂപം പൂണ്ടു. കന്നാറപട്ടണത്തിനു വെളിയിലുള്ള വിസ്തൃതമായ വയൽപ്രദേശം— തൃതീയസമൂഹത്തിന്റെ പിറവിക്ക് ആധാരഭൂതമായ പുണ്യഭൂമി—അനന്തരചരിത്രത്തിന് ഓജസ്സും കാന്തിയും നൽകുന്നുണ്ടെന്ന വസ്തുത വിസ്മരിച്ചുകൂടാ. മനുഷ്യസമുദായത്തിന്റെ രൂപഭാവങ്ങളെ പുതിയ മാതൃകയിൽ കരുപ്പിടിക്കുന്നതിനു തൃതീയസമൂഹം നൽകീട്ടുള്ള പ്രചോദനവും സംഭാവനകളും വിസ്മരിക്കാൻ നിവൃത്തിയില്ല. ക്രൈസ്തവരുടെ ജീവിതഗതിയെ പാടെ വെല്ലുവിളിച്ചുകൊണ്ടു യൂറോപ്പിലൊട്ടാകെ ക്രൈസ്തവധർമ്മസന്ദേശം പരത്തിയ തൃതീയസമൂഹത്തിനു ബീജാവാപം ചെയ്ത പുണ്യഭൂമിക്കു നാം നമോവാകം പറയുക.

തൃതീയസമൂഹത്തിലെ അംഗങ്ങൾ ലോകകാര്യങ്ങളിലേർപ്പെട്ടു ജീവിക്കുമെന്നിരിക്കിലും, അതിൽ അത്യാസക്തരായി ഭവിക്കരുതെന്നു ഫ്റാൻസിസ് നിർദ്ദേശിച്ചു. ഫ്റാൻസിസ്സിൻപ്രസ്ഥാനത്തോട് ആഭിമുഖ്യം പ്രദർശിപ്പിച്ച ഗൃഹസ്ഥാശ്രമികൾക്കു സമുചിതമായ ഒരു നിയമസമുച്ചയമാണു ഫ്റാൻസിസ് വിഭാവനം ചെയ്തത്. തൃതീയസമൂഹാംഗങ്ങൾ ധനത്തിനും സുഖാനുഭോഗങ്ങൾക്കും അധികാരത്തിനും വേണ്ടിയുള്ള തൃഷ്ണ നിശ്ശേഷം വർജ്ജിക്കണം. ലളിതജീവിതത്തിനാവശ്യമായ സ്വത്തുവകകൾ മാത്രമേ അവർ സ്വരൂപിച്ചുകൂടൂ. ബാക്കിവരുന്ന സമ്പത്തു ദരിദ്രർക്കായി വിനിയോഗിക്കണം. അന്യായമായി സമ്പാദിച്ചതെല്ലാം തിരിച്ചു കൊടുക്കുകയോ ദാനം നൽകുകയോ ചെയ്യണം. (ഇക്കണക്കിന് ഭൂരിഭാഗം കച്ചവടക്കാരുടെയും സ്ഥിതിയെന്തായിരുന്നിരിക്കണം! സമൂഹപ്രവേശത്തിന് മുമ്പു വളരെയധികം പണം അവർ വിതരണം ചെയ്യേണ്ടിവരുമെന്നു വ്യക്തം.) പാപ്പാ അനുവദിച്ചിട്ടില്ലാത്ത ശപഥങ്ങൾ അവർ ചെയ്തുകൂടാ. ആയുധങ്ങൾ കൊണ്ടുനടക്കാനോ യുദ്ധത്തിൽ പങ്കെടുക്കാനോ അവർക്ക് അനുവാദമില്ല. അതുപോലെ തന്നെ, അവർ കോടതികളിൽ വ്യവഹാരത്തിനു പൊയ്ക്കൂടാ. ചുരുക്കിപ്പറഞ്ഞാൽ ഗൃഹസ്ഥാശ്രമികളായ ഫ്റാൻസിസ്സന്മാർ, പോർട്യങ്കുലയിലെയും സാൻഡാമിയാനോവിലെയും സന്യാസാശ്രമികളായ ഫ്റാൻസിസ്കരെപ്പോലെ സാധുജനസേവനം, ദാരിദ്ര്യനിഷ്ഠ, വിനയം, ഔദാര്യം എന്നീ ധർമ്മാദർശങ്ങളുടെ അനുഷ്ഠാനത്തിൽ ജാഗരൂകരായിരിക്കണം.

ബെസ്സായിലെ ബർണാർഡ് ഇപ്രകാരമെഴുതി: "പുരോഹിതന്മാർക്കും അത്മേനികൾക്കും, കന്യകമാർക്കും വിധവകൾക്കും വിവാഹിതർക്കും തൃതീയസമൂഹത്തിൽ അംഗങ്ങളായി ചേരാം. അവരവരുടെ താമസസ്ഥലത്തു തന്നെ പാർത്ത് മാന്യമായി ജീവിക്കുകയും പാവനമായ പ്രവർത്തനങ്ങളിൽ സദാ ഏർപ്പെട്ടിരിക്കുകയും ലോകത്തിന്റെ മായാമോഹങ്ങളിൽ നിന്ന് ഓടി മാറി വർത്തിക്കുകയുമാണ് ഈ സഹോദരീസഹോദരന്മാരുടെ ഉദ്ദേശം. അക്കൂട്ടത്തിൽ ഉൽകൃഷ്ടരായ മാടമ്പിമാരെയും മഹാന്മാരെയും കാണാം. അവർ എല്ലാവരും ലളിതവസ്ത്രം ധരിച്ച്, ധനികരോടും; ദരിദ്രരോടും സ്നേഹപൂർവ്വം പെരുമാറുന്ന കാഴ്ച എത്രയോ കൗതുകാവഹമാണ്! അവർ യഥാർത്ഥത്തിൽ ദൈവഭയമുള്ള ഒരു ജനതയാണെന്നുള്ളതിൽ സംശയമില്ല."

അങ്ങനെ രാജാക്കന്മാരെയും പ്രഭുകുമാര

ന്മാരെയും മഹർഷിമാരെയും ശാസ്ത്രജ്ഞന്മാരെയും ചിത്രകലാകാരന്മാരെയും കവികളെയും ക്ഷണേന അംഗങ്ങളാക്കിത്തീർക്കാൻ സാധിച്ച ഈദൃശമായ ഒരു സമൂഹം ദൂഷിച്ചു ദ്രവിച്ചുതുടങ്ങിയ അന്നത്തെ ഫ്യൂഡൽ സമുദായവ്യവസ്ഥിതിയുടെ പതനത്തെ ത്വരിപ്പിക്കുകതന്നെ ചെയ്തു.

ചില മഹാസംരംഭങ്ങൾ ടെന്നിസ് കോർട്ടിലോ തീവണ്ടിക്കകത്തോ ബീയർഹാളിലോ കോളജ് കോമൺറൂമിലോ ആരംഭിച്ചതായി കേട്ടിട്ടുണ്ട്. ഫ്രാൻസിസിന്റെ ഈ പുതിയ പ്രസ്ഥാനം വഴിയരുകിലെ ഒരു പുൽത്തകിടിയൽവച്ചാരംഭിച്ചതു് സമുചിതമായി തോന്നുന്നു.

ആദ്യത്തെരണ്ടു സമൂഹങ്ങളെന്നപോലെ തൃതീയസമൂഹവും എക്കാലത്തും എല്ലാദേശത്തും മഹാസിദ്ധന്മാരെ ആകർഷിച്ചുകൊണ്ടിരുന്നിട്ടുണ്ട്. അംഗങ്ങളുടെ ലളിതസുന്ദരമായ ജീവിതരീതിയും ദീനാനുകമ്പയും വിശേഷാത്തരമായ സ്നേഹസൗശീല്യാദികളും യഥാർത്ഥമായ ക്രൈസ്തവാദർശങ്ങൾക്കു സാർവത്രികമായ പരിഗണന ലഭിക്കാൻ സഹായിച്ചു. കൂലിവേലക്കാർ, കർഷകർ, കച്ചവടക്കാർ, ധനികർ, ദരിദ്രർ, വക്കീലന്മാർ, ഇടവകപ്പട്ടക്കാർ, മെത്രാന്മാർ എന്നിങ്ങനെ എല്ലാ തരത്തിലും എല്ലാ തുറകളിലുമുള്ള സ്ത്രീപുരുഷന്മാർ ഈ സമൂഹത്തെ ശരണീകരിച്ചു. റോമായിലെ പുരാതനവും ധനാഢ്യവുമായ പ്രഭുകുടുംബങ്ങളിലൊന്നിലെ അംഗമായ ജ്യോക്കാമാപ്രഭ്വിയും, ഫ്രാൻസിസിനു് ലാവേർണിയാഗിരി ദാനംചെയ്ത ഓർലൻഡോപ്രഭുവും ഗ്രീഷ്യോയിലെ പ്രഭുവായ ജ്യോവസീഡാ വെല്ലിത്തായും മോണ്ടിറെയിനറോവിലെ കൊളമ്പാപ്രഭ്വിയും അക്കൂട്ടത്തിൽ പ്രഖ്യാതരാണ്. ഫ്രാൻസ് രാജാവായ ലൂയി ഒമ്പതാമൻ, യരുശലേംരാജാവായ ജോൺ, അർമ്മേനിയാരാജാവായ അയിറൺ ദ്വിതീയൻ, പണ്ഡിതതത്വജ്ഞാനിയായ റോജർ ബേക്കൺ, മഹാകവിയായ ഡാന്റെ എന്നിവർ തൃതീയസമൂഹത്തിലെ അംഗങ്ങളായിരുന്നു. ഹങ്കറിയിലെ രാജ്ഞിയായ എലിസബത്തു്, ഫ്രാൻസിസിന്റെ മാതാവായ പീക്കാ, പോർട്ടുഗല്ലിലെ എലിസബേത്തു്, കോർട്ടോണായിലെ മാർഗററ്റു് തുടങ്ങിയ മഹിളാരത്നങ്ങളും ഫ്രാൻസിസ്കൻ തൃതീയസമൂഹത്തിൽ അംഗത്വം സ്വീകരിച്ചു് ആത്മസാക്ഷാൽക്കാരം നിർവഹിച്ചവരാണ്. ഈ മഹതീമഹാന്മാർ ഫ്രാൻസിസ്കൻ സമൂഹവസ്ത്രം ധരിച്ചിരുന്നതു് എത്ര അഭിമാനപൂർവ്വമാണെന്നു കാണിക്കാൻ, കർട്ടിനാൾ ജത്രോ, 1623-ൽ ചരിത്രകാരനായ ഫാദർ വാഡിങ്ങിനെഴുതിയ ഒരു കത്തു് താഴെ ഉദ്ധരിക്കാം: "എന്റെ സ്ഥാനവസ്ത്രമായ വിലയേറിയ ദുകൂലാംബരത്തിനു മീതെ ഫ്രാൻസിസ്കൻ പരുക്കനുടുപ്പും ചരടും ധരിക്കുന്നതിൽ ഞാൻ പ്രദർശിപ്പിക്കുന്ന വിനയത്തെ നിങ്ങൾ പ്രശംസിക്കുന്നു. ആ പ്രശംസ അസ്ഥാനത്താണ്. ഈ ഉടുപ്പു് എളിയതായി തോന്നുന്നുണ്ടെങ്കിൽ, അതിന്റെ ആവശ്യകത എനിക്കു കൂടുതലായുണ്ടു്. തിരുസഭയിൽ ഉന്നതമായ ഒരു സ്ഥാനത്തെ അലങ്കരിക്കുന്ന എനിക്കു് ഔദ്ധത്യം ഉണ്ടാകാതിരിപ്പാൻ അതു് ഉപകരിക്കും. ഫ്രാൻസിസിന്റെ വസ്ത്രം രാജാക്കന്മാരുടെയും കർട്ടിനാളന്മാരുടെയും അന്തസ്സ് വർദ്ധിപ്പിക്കാൻ പര്യാപ്തമായ സാക്ഷാൽ സൂഷ്മപടമല്ലയോ? അതേ, അതു് ശ്രീയേശുവിന്റെയും അദ്ദേഹത്തിന്റെ ഉത്തമോപാസകനായ ഫ്രാൻസ്സിസിന്റെയും തിരുമുറിവുകളിൽനിന്നൊഴുകിയ രക്തമാകുന്ന ചായത്തിൽ മുക്കിയ യഥാർത്ഥസൂഷ്മപടം തന്നെ. അതു ധരിക്കുന്ന എവർക്കും രാജോചിതമായ ഒരു മാഹാത്മ്യം അതു പ്രദാനം ചെയ്യുന്നു. ആ സ്ഥിതിക്കു് ഈ വിശുദ്ധവസ്ത്രം ധരിക്കുന്നതുമൂലം, കർട്ടിനാൾ സ്ഥാനവസ്ത്രമായ സൂഷ്മപടത്തോടു് രാജകീയവസ്ത്രമായ സൂഷ്മപടം ചേർത്തിരിക്കുകയാണ്. അതിനാൽ ഫ്രാൻസിസ്കൻവസ്ത്രം ധരിച്ചതുകൊണ്ടു് ഞാൻ തന്നെത്താൻ താഴ്ത്തുകയല്ല, എന്റെ യോഗ്യതയിൽ കവിഞ്ഞ ബഹുമാന്യവും മഹനീയവുമായ ഒരു സ്ഥാനത്തേക്കു് തന്നെത്താൻ ഉയർത്തുകയത്രെ ചെയ്തിരിക്കുന്നതു്."

---

ചരിത്രപംക്തി 5

# മാർത്തോമ്മാശ്ളീഹായുടെ ആഗമനം

(പി. എം. പത്രോസ് മുളന്തുരുത്തി)

ബാബിലോണിൽ ലോകൈക സാമ്രാട്ടായി വിജയശ്രീയോടുകൂടി വാഴുവാനുള്ള അതിമോഹത്താൽ താൻ ജയിച്ച രാജ്യങ്ങളിലെല്ലാം സ്വാധികാരം സ്ഥാപിച്ചു അധികാരപ്രമത്തതയോടുകൂടി സജാതിയരെ നിവസിപ്പിക്കയും തന്മൂലം രാജ്യങ്ങൾ തമ്മിൽ വാണിജ്യപാശങ്ങളാൽ ബന്ധിക്കുന്നതിനും മഹാരഥനായ അലക്സണ്ടർ ശ്രമിക്കുകയും മദ്ധ്യതരണ്യാഴിതീരത്തു ഒരു പട്ടണം സ്ഥാപിച്ചു തന്റെ പേരിൻപ്രകാരം അതിനു 'അലക്സന്ത്റിയാ' എന്നു അദ്ദേഹം പേരിടുകയും പിൽക്കാലത്തു ഈ പട്ടണം പ്രസിദ്ധമായ ഒരു തുറമുഖവും നാവികസൈന്യസങ്കേതസ്ഥാനവും ആയിത്തീരുകയും ചെയ്തു. (പ്ളൂട്ടാർക്കിന്റെ ജീ വ ച രി ത്ര ങ്ങ ൾ എന്ന പുസ്തകത്തിൽ മഹാനായ അലക്സാന്തർ ചക്രവർത്തിയേയും അദ്ദേഹത്തിന്റെ ദിഗ്വിജയങ്ങളേയും പററി വിവരിച്ചിരിക്കുന്ന ഭാഗങ്ങൾ നോക്കുക.) യൂറോപ്പും ഇന്ത്യയും തമ്മിൽ പ്രബലമായ കച്ചവടം നടന്നുവന്നു. ഇന്ത്യയിൽ എത്തുന്നതിനു രണ്ടു സഞ്ചാരമാർഗ്ഗങ്ങളും കണ്ടുപിടിക്കപ്പെട്ടിരുന്നു. അവയിൽ ഒന്നു ചെങ്കടൽ വഴി സിറിയയിൽക്കൂടിയും രണ്ടാമത്തേതു ചെങ്കടൽ മാർഗം ഈജിപ്തിൽ കൂടിയും ആയിരുന്നു.

സിറിയാവഴി ഉണ്ടായിരുന്ന മാർഗ്ഗമായിരുന്നു അലക്സന്തറിനുമുമ്പു വാണിജ്യലോകത്തിനു സുപരിചിതമായിരുന്നതു്. British India by william hunter Vol. T. P. P. 17–40) അലക്സന്തരിന്റെയും മിസ്രയിമിലെ ടോളമി രാജാക്കന്മാരുടെയും ശ്രമത്താലാണു രണ്ടാമത്തെ മാർഗ്ഗം ഉണ്ടായിത്തീർന്നതു്. ടോളമി വംശക്കാരായ രാജാക്കന്മാർ വിശാലമനസ്കരും പരിഷ്കാരേച്ഛുക്കളും പ്രജാക്ഷേമതല്പരരും ആയിരുന്നു. ഇവർ അലക്സന്ത്രിയാ പട്ടണത്തെ സർവവിധ കലകളുടെയും വാണിജ്യത്തിന്റെയും ഒരു പ്രധാന കേന്ദ്രമാക്കിത്തീർത്തു. അവിടെ ആദ്യമായി ഒരു പുസ്തകശാലയും കാഴ്ചബംഗ്ലാവും സ്ഥാപിച്ചതു ഈ രാജവംശക്കാരായിരുന്നു. കാർഡിനൽ ന്യൂമാൻ എഴുതിയിട്ടുള്ള The university sketches എന്നതിൽ ഇതേപ്പററി വിജ്ഞാനപ്രദങ്ങളായ പല സംഗതികൾ അടങ്ങിയിട്ടുണ്ടു്. ഇങ്ങനെ നടന്നുകൊണ്ടിരുന്ന വാണിജ്യബന്ധത്തിന്റെ സർവവിധമായ അവകാശങ്ങളും അലക്സന്തറിന്റെ നിര്യാണാന

ന്തരം ടോളമിവംശരാജാക്കന്മാർക്ക സ്വായത്തമായിത്തീരുകയും തന്മൂലം ഇതര ജാതിക്കാർക്കുണ്ടായിരുന്ന വാണിജ്യപ്രഭ അസ്തപ്രായമായിത്തീരുകയും പൌരസ്ത്യവാണിജ്യോദ്യമങ്ങളുടെ കേന്ദ്രസ്ഥാനം അലക്സന്ത്രിയാ പട്ടണമായിത്തീരുകയുംചെയ്തു. കച്ചവടക്കാർ ഒട്ടകക്കൂട്ടങ്ങളോടുകൂടി സൂയസ്സിൽ ഉണ്ടായിരുന്ന ഒരു ചെറുതുറമുഖത്താണ വന്നുചേർന്നിരുന്നതു്. അനന്തരം അവർ അവിടെനിന്നു ചെങ്കടൽ അറബിക്കടൽ എന്നിവയെ തരണം ചെയ്തു് ആണു് കേരളത്തിൽ എത്തിച്ചേർന്നിരുന്നതു്. അക്കാലത്തു സൂയസ്സ്തോടു സഞ്ചാരസൗകര്യാർത്ഥം വെട്ടിത്തുറക്കപ്പെട്ടിട്ടില്ലായിരുന്നതിനാൽ പിൽക്കാലത്തു ജൂലിയസ് കൈസർ ആ തോടുവെട്ടാൻകൂടി ഭഗീരഥശ്രമം നടത്തുക ഉണ്ടായി. ടോളമി രാജാക്കന്മാർ മയോസ് ഹോർമസ്സ് (Myos Hormus) എന്നൊരു തുറമുഖം സ്ഥാപിച്ചാണ കച്ചവടം നടത്തിയിരുന്നതു്. അന്നു ഇതുവഴി കച്ചവടം ചെയ്തിരുന്ന ആളുകളെ കടൽക്കള്ളന്മാർ അത്യധികമായി ഉപദ്രവിച്ചിരുന്നതിനാൽ ആഗസ്റ്റോസ്സ കൈസർ ഈ കള്ളക്കൂട്ടത്തെ പിടിച്ചു അവരുടെ ഉപദ്രവം ഇല്ലാതാക്കിത്തീർത്തതും കപ്പലുകൾ പണിയിച്ചു കച്ചവടം നടത്തിയതും ശ്രദ്ധാർഹമായ ഇതരസംഗതികളത്രേ.

ക്രിസ്ത്വാബ്ദം 48-ൽ ഹിപ്പാലസ്സ (Hippalus) എന്നപേരിൽ അറബിക്കടലിൽ തെക്കുപടിഞ്ഞാറായി ഒരു കാററുണ്ടെന്നും അതിൻെറ സഹായത്താൽ ഇന്ത്യയിൽ എത്താൻ മുമ്പുണ്ടായിരുന്ന കാലദൈർഘ്യം പരിഹരിക്കപ്പെട്ടിരിക്കുന്നുവെന്നും പ്രസ്താവിച്ചിട്ടുണ്ടു. (ഡോക്ടർ വിൻസൻറു് ഇംഗ്ലീഷിലേക്കു ഭാഷാന്തരം ചെയ്തിട്ടുള്ള പെരിപ്ളസ്സ പുസ്തകം പുറം 105) ഈ പ്രസ്താവനയെ എ. ഡി. 77-ൽ പ്ളിനി വിശദപ്പെടുത്തുകയും ഈ കാററിൻെറ സഹായത്താൽ വെറും നാല്പതു ദിവസം കൊണ്ടു ഇന്ത്യയിൽ എത്താമെന്നു പ്രസ്താവിക്കയും ചെയ്തിട്ടുണ്ടു്. അക്കാലത്തു ചെങ്കടലിനും ഇന്ത്യക്കും മദ്ധ്യേ 120 കപ്പലുകൾ ക്രമമായി മലബാറിലും ചോഴമണ്ഡലക്കരയിലും കച്ചവടംനടത്തിയിരുന്നുവെന്നു സ്റ്റ്രേബോ എന്ന ഗ്രന്ഥകാരൻ രേഖപ്പെടുത്തിയിരിക്കുന്നു. കൂടുതൽ വിവരങ്ങൾക്കു **stores for Indian Childran by Delegate Tolski** എഴുതിയിട്ടുള്ള പുസ്തകങ്ങൾ നോക്കുക. സ്റ്റ്രേബോ പ്ളിനി ടോളമി കോസ്മാസ്സ് (Periplus mans Esythrnae) എന്നീ ഗ്രന്ഥകാരന്മാരും പെരിപ്ളിസ്സ എന്ന പ്രസിദ്ധഗ്രന്ഥവും ഇതിനെ അനുകൂലിക്കുന്നു. ഇവയെല്ലാം തന്നെ **merisodle** എന്ന ചരിത്രകാരൻ ചില മാസികകളിലും (The Indian Antiqucy) മററും തർജ്ജിമചെയ്തു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. ഇവയെ തന്നെ അടിസ്ഥാനപ്പെടുത്തി റാൻസ്സീസൺ എന്ന ഗ്രന്ഥകാരനും കേരള വിവരണം എന്ന കൃതിയുടെ രചിതാവായി ഫാദർ ബർത്തലോമ്യൂ എന്ന ആളും എഴുതിയിരിക്കുന്നു. ഭാ. വോ പു. 21 ലക്കം 5. പുറം 153 ഫുട്ടനോട്ടു നോക്കുക, പറവൂർ പള്ളിചരിത്രം പുറം 201

വേനൽകാലമദ്ധ്യത്തിൽ കച്ചവടക്കാർ സാധാരണയായി അറേബിയായിലുള്ള ഒക്കെലിസ്സ (ocalis) എന്ന തുറമുഖത്തുനിന്നു പുറപ്പെട്ടു ഇന്ത്യൻ തീരത്തിലെ പ്രസിദ്ധബന്ദറായ മുസിരിസിൽ (moucires) എത്തുന്നു എന്നു പ്ളിനിയും പെരിപ്ളിസ്സും പ്രസ്താവിക്കുന്നു. ഈ മുസിരിസ്സ എന്നു പറയുന്ന തുറമുഖം നമ്മുടെ ഇപ്പോഴത്തെ കൊടുങ്ങല്ലൂർ ആകുന്നു. മുചിറി എന്നതു തമിഴിലുള്ള പേരാണു്. ഇതിൻെറ ഒരു രൂപഭേദമാണ മുസിരിസ്സ എന്നതു. ഈ മുസിരിസിനെപ്പററി ഗ്രേക്കരും കേരളീയരുമായ അക്കാലത്തെ കവികൾ എല്ലാവരും ഒരുപോലെ ശ്ലാഘിച്ചെഴുതിയിട്ടുണ്ടു്.

ഇപ്രകാരമൊക്കെ സൗകര്യപ്രദമായി യാത്ര ചെയ്വാൻ സാധിച്ചിരുന്ന അക്കാലത്തു ഒരു കച്ചവടക്കപ്പലിൽ ക്രിസ്തുവിൻെറ ശിഷ്യനായ മാർ തോമാശ്ലീഹാക്കു സഞ്ചരിപ്പാനും ഇന്ത്യയിലും കേരളക്കരയിലും വന്നെത്താനും യാതൊരു വിധ പ്രതിബന്ധവും ഉണ്ടായിരുന്നില്ലെന്നു തീർച്ചയായും വിചാരിക്കാവുന്നതും ആയതു വിശ്വസിക്കാൻ യാതൊരു വിഷമവും ഇല്ലാത്തതുമാകുന്നു. പ്രസ്താവശതാബ്ദത്തിൽ ചെങ്കടൽ വഴിയായിട്ടുള്ള ഗതാഗതസൗകര്യത്തെപ്പററി ആലോചിക്കുമ്പോൾ ഇതൊരിക്കലും അസംഭവ്യമോ അവിശ്വസനീയമോ ആയിരിപ്പാൻ യാതൊരു ന്യായവും കാണുന്നില്ലെന്നും അതിനാൽ തോമ്മാശ്ലീഹായുടെ ഇൻഡ്യൻപ്രേഷകത്വത്തെ നിഷേധിക്കുന്നവർ സാക്ഷാൽ ചരിത്രദൃഷ്ടിയോടുകൂടിയാണോ തങ്ങളുടെ അഭിപ്രായങ്ങൾ പ്രസ്താവിക്കയും രേഖപ്പെടുത്തുകയും ചെയ്തിരിക്കുന്നതെന്നു സംശയിക്കാതെ നിവർത്തിയില്ലെന്നു സുപ്രസിദ്ധചരിത്രപണ്ഡിതനായ ശ്രീ. പി. ജെ. തോമസ് ചോദിക്കുകയും അതിർവാദികളുടെ യുക്തികളേയും ന്യായങ്ങളേയും 'സംയുക്തം ഖണ്ഡിക്കുകയും സെൻറു് തോമ്മസ് തന്നെയാണു് ഇൻഡ്യയുടെ അപ്പസ്തോലനെന്നു സ്ഥാപിക്കുകയും ചെയ്തിരിക്കുന്നു. ഇതുപോലെതന്നെ എതിരാളികളുടെ വാദ

(ശേഷം 8-ാം പേജിൽ)

| | ജൂൺ. | മിഥുനം |
|---|---|---|
| ഞായർ | 26 | 12 |
| തിങ്കൾ | 27 | 13 |
| ചൊവ്വാ | 28 | 14 |
| ബുധൻ | 29 | 15 |
| വ്യാഴം | 30 | 16 |
| വെള്ളി | 1 | 17 |
| ശനി | 2 | 18 |

### Thought for the Week

There is a parable concerning two little fishes who met a frog beneath a rock.

"Don't you know you are in great danger little fishes?" croaked the frog.

"No" cried the fishes much frightened.

"Don't you know fishes can't live without water" teased the cruel frog "You had better find some water quickly, or you'll die."

The little fishes swam to their mother in great distress.

"Oh Mother, Mother! The frog says if we don t find some water quickly we"ll die Mother, what's water?"

"I don't know" confessed the Mother fish who was an agnostic "I never heard anything about water. Let's go and ask the otter"

"Water, my dears laughed the otter "why, you live in water! That is what you breathe!"

We live in God. That's what we breathe whether we know it or not.

Agnes Sanford.

# THE CHURCH WEEKLY

## നെഹ്റു ഉദ്ധരിക്കാത്ത വാക്യഭാഗം

പണ്ഡിത ജവഹർലാൽ നെഹ്റു സോവ്യയററുറഷ്യ സന്ദർശിച്ചുകൊണ്ടിരിക്കുന്ന ഒരവസരമാണല്ലൊ ഇത്. പഴയ ചില ബൈബിൾ പെയിന്റിംഗുകൾ ഇന്നും ക്രെംലിൻ ബാങ്കററു ഹോളിൽ നിൽക്കുന്നുണ്ട്. നിരീശ്വര മതക്കാരായ അവർ അത് മായിച്ചുകളഞ്ഞിട്ടില്ല. ആ രാജകീയ സൽക്കാരഹോളിൽനിന്നു കൊണ്ട് ഇൻഡ്യൻ പ്രധാനമന്ത്രി ബൈബിളിൽ നിന്നു ഒരു വാക്യം ഉദ്ധരിച്ചത് ലോകത്തിന്റെ നാനാഭാഗങ്ങളിലേക്കും പ്രക്ഷേപണം ചെയ്തുകഴിഞ്ഞിട്ടുണ്ട്. "സമാധാനം നടത്തുന്നവർ ഭാഗ്യവാന്മാർ„ എന്നാണ് അദ്ദേഹം അവിടെ ഉദ്ധരിച്ചവാക്യം. ലോകസമാധാന സംസ്ഥാപനാർത്ഥം അനവരതം പ്രയത്നിച്ചു കൊണ്ടിരിക്കുന്ന അദ്ദേഹത്തിന്റെ മനസ്സിൽ ഈ വാക്യം ഉദിച്ചത് അൽഭുതകരമല്ല. പശ്ചാത്യരാജ്യങ്ങളും സോവിയററു റഷ്യയും തമ്മിൽ മഹായുദ്ധാനന്തരം നടന്നുകൊണ്ടിരിക്കുന്ന ശീതസമരം ഉഷ്ണസമരത്തിലേക്കുതന്നെ പ്രവേശിക്കുവാനുള്ള പ്രകോപനങ്ങൾ അങ്ങുമിങ്ങും പൊട്ടിപ്പുറപ്പെട്ടെങ്കിലും ഇടതുപക്ഷചേരിയിലും വലതുപക്ഷത്തും ഇനിയുമൊരു യുദ്ധമുണ്ടായാലുള്ള ലോകവിനാശകമഹാവിപത്തുകളെപ്പററിയാഥാർത്ഥ്യബോധം പ്രകടമായിക്കണ്ടു. ആററം യുഗത്തിൽ വിജയികളും പരാജിതരും എന്നൊരുവിഭിന്നവർഗ്ഗം ഉണ്ടായിരിക്കയില്ല. സർവലോക വിനാശകമായ അണുആയുധങ്ങൾ ഭൂമിയിലെ ജീവജാലങ്ങളെയെല്ലാം സംഹരിച്ചു കഴിയും. പിന്നെ ആരു വിജയികളാകുവനാണ്. ആരു പരാജിതരായി അവശേഷിക്കും. അതുകൊണ്ടു ലോകനിലനിൽപിനു യുദ്ധം അവസാനിക്കേണ്ടിയിരിക്കുന്നു. സമാധാനം മാത്രമേ ലോകത്തിനു ഇനിയും കരണീയമായിട്ടുള്ളു. അതിനുവേണ്ടിപ്രവർത്തിക്കുന്നവർ നിശ്ചയമായും ഭാഗ്യവാന്മാരുമാണ്. അവരുടെ പ്രയത്നങ്ങളെ ആശ്രയിച്ചാണു ലോകത്തിന്റെ ഭാവി സ്ഥിതിചെയ്യുന്നത്. ഈ അടുത്തകാലത്തു സോവ്യററു റഷ്യ സമാധാനസംസ്ഥാപനാർത്ഥം ചില നടപടികൾ സ്വീകരിച്ചതിനെ നെഹ്റു അഭിനന്ദിക്കയുണ്ടായി. ഓസ്ത്രിയൻ പ്രശ്നപരിഹാരം, യൂഗോസ്ളോവ്യയുമായുള്ള ഭിന്നതകൾ പറഞ്ഞൊതുക്കുന്നതിൽ കമ്മ്യൂണിസ്റ്റുനേതൃചരിത്രത്തിൽ എങ്ങും കണ്ടിട്ടില്ലാത്തവിധം മാർഷൽ ക്രൂഷേവിന്റെ ക്ഷമാപണം, ജർമ്മൻ പുനരൈക്യത്തെപ്പററി ആലോചിക്കുവാൻ സന്നദ്ധത പ്രകടിപ്പിച്ചുകൊണ്ടുള്ള പ്രഖ്യാപനം, ഇങ്ങനെ വിവിധ രാജ്യങ്ങൾ തമ്മിൽ അസുഖം വർദ്ധിപ്പിച്ചുകൊണ്ടിരുന്ന പ്രശ്നങ്ങളെ സംബന്ധിച്ച സോവ്യററു റഷ്യയുടെ നയവ്യതിയാനം സമാധാനസംസ്ഥാപകർക്ക് അത്യധികം പ്രോത്സാഹനജനകമായ വസ്തുതയാണ്. ലോകസമാധാനത്തിനുവേണ്ടി ഇൻഡ്യയെക്കാളോ അതിന്റെ ആരാദ്ധ്യനായ പ്രധാനമന്ത്രിയെക്കാളോ പ്രയത്നിക്കുന്ന ഒരു രാജ്യമോ വ്യക്തിയോ ഇല്ലെന്നുള്ളത് മഹാത്മജിയുടെ നാട്ടുകാർക്ക് അഭിമാനാർഹമാണ്. എന്നാൽ ക്രിസ്തുമതവിശ്വാസിയല്ലെന്നു മാത്രമല്ല ഈശ്വരവിശ്വാസത്തെപ്പററി താൻ സംശയാലുവാണെന്ന് തുറന്നു പ്രസ്താവിക്കുന്ന പണ്ഡിതജി യേശുക്രിസ്തുവിന്റെ മഹോപദേശത്തെ ആധാരമാക്കി പ്രവർത്തിക്കുകയും, ക്രിസ്തുമതവിശ്വാസം എന്നു പറഞ്ഞാൽ യാക്കോബായസഭയെന്നോ, ഓർത്തഡോക്സ്സഭയെന്നോ അറിയപ്പെടുന്ന സുറിയാനിസഭയുടെ വിശ്വാസം മാത്രമാണെന്നവകാശപ്പെടുന്നവർ സമാധാനം എന്നു പറഞ്ഞാൽ പ്രായോഗികമായി സമുദായക്കേസു നടത്തി മുടിയുന്നതാണെന്നു ശഠിക്കുകയും ചെയ്യുന്നതു ഈയവസരത്തിൽ നമ്മെ ചിന്തിപ്പിക്കേണ്ട ഒരു വസ്തുതയാണ്. ഹിന്ദുമതാനുയായി ആയി പരിഗണിക്കപ്പെടുന്ന നെഹ്റു സമാധാനം നടത്തുന്നവരുടെ ഗണത്തിൽ ഉൾപ്പെടാൻ ബദ്ധപ്പെടുന്നു. അതിനുള്ള സൗഭാഗ്യമായി യേശുക്രിസ്തു വാഗ്ദാനം ചെയ്യുന്നത് അങ്ങനെയുള്ളവർ ദൈവത്തിന്റെ പുത്രന്മാരെന്നു വിളിക്കപ്പെടുമെന്നാണ്. പണ്ഡിതജിയെ സംബന്ധിച്ചിടത്തോളം ആ പദവി യാഥാർത്ഥ്യബോധത്തോടുകൂടി അദ്ദേഹം വിലമതിക്കുന്ന ഒന്നല്ല. അതുകൊണ്ടായിരിക്കാം ദൈവം ഇല്ലെന്നു പഠിപ്പിക്കുന്ന നാട്ടിൽ ദൈവത്തെപ്പററി സംശയമുള്ള നെഹ്റു ആ വാക്യത്തിന്റെ രണ്ടാം ഭാഗം ഉദ്ധരിക്കാതിരുന്നതു. എന്നാൽ യാക്കോബായക്കാർക്കു ദൈവത്തിന്റെ പുത്രന്മാരെന്നുള്ള പദവി മോഹനീയമായ ഒന്നാണ്. എന്നാൽ ആ പദവിക്കുവേണ്ടി അവർ കാര്യത്തിൽ പ്രവർത്തിക്കുന്നതു സമാധനവിരുദ്ധ പ്രവർത്തനങ്ങൾ മൂലമാണ്. സഭയുടെ പരമാദ്ധ്യക്ഷസ്ഥാനം വഹിക്കുന്ന അന്ത്യോഖ്യായിലെ പരിശുദ്ധ പാത്രിയർക്കീസ് ബാവായുടെ സമാധാനസന്ദേശത്തെ സംബന്ധിച്ചു ഈയിടെ തന്നെ നാം മനസ്സിലാക്കിയതാണ്. സമാധാനം നടത്തി ദൈവത്തിന്റെ പുത്രന്മാരെന്നുള്ള പദവിക്കു അർഹരായവരെ ഇതരജീവിതരംഗങ്ങളിൽ കാണേണ്ടി വരുന്നതു നമുക്കു അത്ഭുതകരമായിത്തോന്നാം. നമ്മുടെ കുടുംബങ്ങളിലും സമുദായങ്ങളിലും സംസ്ഥാനങ്ങളിലും സമാധാനം നടത്താൻ കഴിയാത്തവരെ ലോകസമാധാന സംസ്ഥാപനാർത്ഥം ദൈവം എങ്ങിനെ വിനിയോഗിക്കും. അതിനു ഗാ

പ്രതിവാരപ്രഭാഷണം (The Sermon forthe Week)

# വഴിതെററിയ മനുഷ്യന്റെ മാർഗ്ഗദർശിയായ ക്രിസ്തു

…എം. ററി.)

വി. ലൂക്കോസ് 15; 1—10 വായിക്കുക.

നമ്മുടെ കർത്താവു പഠിപ്പിച്ച രണ്ടുപമകളാണ് ഇന്നത്തെ പ്രഭാഷണവിഷയം. ആദ്യമായി ഈ ഉപമകൾ പറയുവാനിടയാക്കിയ സന്ദർഭം നാം മനസ്സിലാക്കണം. യേശുവിന്റെ പ്രസംഗം കേൾക്കുവാനും മററും വലിയ ഒരു ജനസമൂഹം തന്റെ ചുററും കൂടി. യഹൂദസമുദായം പരിഹസിച്ചു "പുറംതള്ളിയിരുന്ന ചുങ്കക്കാരും പാപികളും,, അതിൽ ഉൾപ്പെട്ടിരുന്നു. മാന്യന്മാരായ പരീശന്മാരും ശാസ്ത്രിമാരും അവിടെ ഉണ്ടായിരുന്നു. ചുങ്കക്കാരോടും പാപികളോടും യേശു പ്രത്യേക വാത്സല്യം പ്രദർശിപ്പിച്ചു. പൊതുസ്ഥലങ്ങളിലെല്ലാം പ്രമുഖസ്ഥാനങ്ങൾ പ്രതീക്ഷിച്ച പരീശന്മാർക്കും ശാസ്ത്രിമാർക്കും യേശുവിന്റെ ഈ പെരുമാററം അത്ര ഇഷ്ടകരമായില്ല. ഒരു പ്രവാചകനും മതോപദേഷ്ടാവുമായി പ്രസിദ്ധനായിത്തീർന്ന യേശു തന്റെ ബഹുമാന്യസ്ഥാനത്തിനനുയോജ്യമായ പാരമ്പര്യം പുലർത്തണമെന്നും അവർ ആഗ്രഹിച്ചു. അതായതു് നികൃഷ്ടരായ ചുങ്കക്കാരേയും പാപികളേയും അകററിനിർത്തി, ബഹുമാന്യരായ പരീശന്മാരോടും ശാസ്ത്രിമാരോടും സമ്പർക്കം പുലർത്തണമെന്ന്. എന്നാൽ യേശു അവരുടെ പാരമ്പര്യങ്ങൾക്കും പ്രതീക്ഷകൾക്കും എതിരായി ചുങ്കക്കാരേയും പാപികളെയും സ്വാഗതം ചെയ്തു. താൻ അവരോടുകൂടി ഭക്ഷണം കഴിച്ചു. പരീശന്മാരുടെയും മററും പിറുപിറുപ്പിനുത്തരമായിട്ടാണ് നഷ്ടപ്പെട്ട ആടിന്റെയും നഷ്ടപ്പെട്ട ദ്രമ്മയുടെയും മുടിയൻപുത്രന്റെയും ഉപമകൾ യേശു പഠിപ്പിച്ചതു്. ആദ്യത്തെ രണ്ടുപമകളെപ്പററി മാത്രം ഇന്നു നമുക്കു് അൽപ്പമായി ചിന്തിക്കാം.

ഒന്നാമതായി ഉടമസ്ഥന്റെ മനോഭാവം നോക്കുക. ആട്ടിടയനു നൂറു് ആടുകൾ ഉണ്ടെങ്കിലും ഒരെണ്ണത്തിന്റെ നഷ്ടം ഒരു വലിയ നഷ്ടമായി അയാൾ പരിഗണിക്കുന്നു. പത്തു ദ്രമ്മപ്പണത്തിന്റെ ഉടമസ്ഥയായ സ്ത്രീയും അങ്ങനെതന്നെ. നഷ്ടപ്പെട്ട ഒന്നിനെ അന്വേഷിക്കുവാൻ തൊണ്ണൂറെറാമ്പതിനേയും ഉപേക്ഷിച്ചിട്ടു് ആട്ടിടയൻ പുറപ്പെടുന്നു. സ്ത്രീ വീടു മുഴുവനും അടിച്ചുവാരുന്നു. കണ്ടുകിട്ടുന്നതുവരെ രണ്ടുപേരും അടങ്ങിഇരിക്കുന്നില്ല. വഴിതെററിപ്പോയ മനുഷ്യനെക്കുറിച്ചുള്ള ദൈവത്തിന്റെ മനോഭാവം ഇതാണ്. ആ മനോഭാവം യേശുവിൽ പ്രാവർത്തികമായി നാം കാണുന്നു. യേശു പാപികളെക്കുറിച്ചു സഹതപിച്ചും വിലപിച്ചും കഴിച്ചുകൂട്ടിയില്ല. താൻ അവരെ തേടി പുറപ്പെട്ടു. കണ്ടെത്തുന്നതുവരെ അവരെ പിന്തുടർന്നു. തന്റെ സ്നേഹവും വാത്സല്യവും അവരിൽ കോരിച്ചൊരിഞ്ഞു. ക്രൂശിലെ മരണത്തോളം തന്റെ സ്നേഹം അവരിലേക്കൊഴുക്കി. അങ്ങനെ പാപികളുടെ രക്ഷ താൻ സമ്പാദിച്ചു. ഇതാണ് തന്റെയും തന്റെ പിതാവായ ദൈവത്തിന്റെയും പാപികളോടുള്ള മനോഭാവമെന്ന് യേശു പരീശന്മാരേയും ശാസ്ത്രിമാരേയും മനസ്സിലാക്കുവാൻ ആഗ്രഹിച്ചതു്.

അതു മാത്രമല്ല, "ചുങ്കക്കാരും പാപികളും" എന്നു താറടിച്ചു തള്ളപ്പെട്ടിരുന്ന ഒരു ജനവിഭാഗം മാത്രമല്ല പാപികൾ എന്നും കർത്താവു പഠിപ്പിച്ചു. എല്ലാ മനുഷ്യരും വഴിതെററി പാപത്തിൽ വീണുപോയവരാണെന്നുള്ള പരമാർത്ഥം നീതിമാന്മാരെന്നു സ്വയം സങ്കൽപ്പിച്ചിരുന്ന പരീശന്മാരും മററും അറിയണമെന്നു താൻ ആഗ്രഹിച്ചു. മുടിയനായ പുത്രന്റെ ഉപമയിൽ വീടുവിട്ടു പോകാതെ "മാനംമര്യാദയായി" ജീവിച്ചിരുന്ന ജ്യേഷ്ഠസഹോദരന്റെ സ്വഭാവത്തെ കർത്താവു് കഠിനമായി കുററപ്പെടുത്തിയിട്ടുണ്ടു്. ചുങ്കക്കാരനും പരീശനും ഒരുപോലെ പാപികളായിരുന്നു. എന്നാൽ ചുങ്കക്കാരൻ അതറിഞ്ഞു. പരീശൻ അറിഞ്ഞില്ല. "മാനസാന്തരം കൊണ്ടാവശ്യമില്ലാത്ത തൊണ്ണൂറെറാമ്പതു നീതിമാന്മാരെക്കുറിച്ചുള്ളതിനേക്കാൾ മാനസാന്തരപ്പെടുന്ന ഒരു പാപിയെച്ചൊല്ലി സ്വർഗ്ഗത്തിൽ അധികം സന്തോഷം ഉണ്ടാകും." പാപബോധമില്ലാത്ത പരീശന്റെ സ്ഥിതി പാപബോധമുള്ള ചുങ്കക്കാരന്റെ സ്ഥിതിയേക്കാൾ പരിതാപകരവും നിരാശാജനകവുമാണ്. ദൈവത്തോടു നാം എത്രമാത്രം അടുക്കുന്നുവോ അത്രമാത്രം അഗാധമായ പാപബോധവും വിനയവും നമുക്കുണ്ടാകും. പാപബോധമില്ലായ്മ ദൈവത്തിൽ നിന്നുള്ള അകൽച്ചയുടെ ലക്ഷണമാണ്. നമ്മുടെ പാപത്തെപ്പററി ബോധമുണ്ടാകുമ്പോൾ വഴിതെററിപ്പോയ മററുള്ളവരെക്കുറിച്ചു നമുക്കു സഹതാപസ്നേഹവും ഉണ്ടാകും. "ക്രിസ്തുവിന്റെ മനസ്സു,, നമുക്കുണ്ടായാൽ ക്രിസ്തുവിനെപ്പോലെ നാമും വഴിതെററിപ്പോയവരെ തേടി പുറപ്പെടും. ആരെയും പുറംതള്ളുവാനോ കുററം വിധിച്ചുകൊണ്ടു തൃപ്തിപ്പെട്ടിരിക്കുവാനോ നമ്മുടെ മനസ്സു നമ്മെ അനുവദിക്കയില്ല. ക്രിസ്തീയസഭയിൽ ഈ മനോഭാവം എത്ര കുറവാണ്! നമ്മുടെ കുടുംബജീവിതത്തിലും വ്യക്തിജീവിതത്തിലും ക്രിസ്തുവിന്റെ ഈ മനസ്സാണോ വ്യാപരിക്കുന്നതു്?

നഷ്ടപ്പെട്ടുപോയ ആടിനും നഷ്ടപ്പെട്ടുപോയ ദ്രമ്മയ്ക്കും സ്വയം തിരിച്ചുവരുവാനുള്ള കഴിവുണ്ടായിരുന്നില്ല. ഉടമസ്ഥൻ അന്വേഷിച്ചു കണ്ടെത്തുകയാണ് ചെയ്തതു്. ഉടമസ്ഥനിൽ നിന്നും അകന്നിരിക്കുന്ന അവസ്ഥ അവയെ വിഷമിപ്പിച്ചതിലധികമായി ഉടമസ്ഥനെ വിഷമിപ്പിച്ചു എന്നു കാണാവുന്നതാണ്. നമ്മുടെ അപഥസഞ്ചാരങ്ങൾ ദൈവത്തിന്റെ ഹൃദയത്തിനു എത്രമാത്രം വേദന ഉളവാക്കുന്നു എന്നു നാം ചിന്തിക്കുന്നുണ്ടോ? ആ മനോവ്യഥയുടെ ഒരു പ്രതിബിംബം ക്രൂശിലെ യാതനയിൽ നമുക്കു കാണാം. "എന്റെ അടുത്തു വരുന്നവനെ ഞാൻ ഒരുനാളും തള്ളിക്കളയുക

---

ന്ധിജിയേയും നെഹ്റുവിനെയും ദൈവം വിനിയോഗിക്കുന്നതു് നാം കാണണം. സുറിയാനിസമുദായവഴക്കു് അവസാനിച്ചിരുന്നെങ്കിൽ ഒരു കലഹം അവസാനിപ്പിക്കുന്നതിനു് ആവശ്യമായ വിനയം, ത്യാഗം, ദൈവാശ്രയം, ദൈവത്തിന്റെ പരമമായ ലക്ഷ്യങ്ങളെപ്പററിയുള്ള ബോധം എന്നിങ്ങനെയുള്ള മഹത്തായ അനുഭവപരിചയങ്ങൾ വിശാലമായ സാമുദായികവും, രാഷ്ട്രീയവുമായ അന്ത[illegible]ഷ്ട്രരംഗങ്ങളിലും ദൈവം പ്രയോജ[illegible]പ്പെടുത്തുമായിരുന്നു. അതിനു നാം നമ്മെത്തന്നെ ബലികഴിക്കാൻ തയാ[illegible]ില്ല. എന്തുചെയ്യാം?

പത്രാധിപർക്കുള്ള കത്തു്

## നമ്മുടെ ചില മാർത്തോമ്മാ പ്രശ്നങ്ങൾ

സർ,

മലങ്കര നസ്രാണികളുടെ മാർത്തോമ്മായുടെ ശരിയായ ചരിത്രം ശ്രീമാൻ പത്രോസ് അവർകൾ ചർച്ചുവീക്കിലിയിൽ പ്രസിദ്ധപ്പെടുത്തിത്തുടങ്ങിയല്ലോ. താഴെപ്പറയുന്ന 10 പ്രശ്നങ്ങൾക്കുത്തരം 1954—ാംമാണ്ടുവരെ പ്രസിദ്ധപ്പെടുത്തിയ ചരിത്രങ്ങളിൽ കാണുന്നില്ല. അവയെപ്പററിയും മിസ്റ്റർ പത്രോസ് ചിന്തിച്ചു് ഉത്തരങ്ങൾ പ്രസിദ്ധപ്പെടുത്തിയാൽ കൊള്ളാം. ഈയാണ്ടിൽ (1955–മേ–യിൽ നമ്മുടെ മാർത്തോമ്മായെപററി Six St. Thomases എന്ന ഇംഗ്ലീഷുപുസ്തകം ഞാൻ പ്രസിദ്ധപ്പെടുത്തി. നമ്മുടെ മാർത്തോമ്മാ പ്രശ്നങ്ങളിൽ ചിലതു് ഇവയാണു്. ഇവക്കുത്തരങ്ങളെന്തു്?

(1) മാർത്തോമ്മാശ്ളീഹാ രക്തസാക്ഷിയായി വധിക്കപ്പെട്ടോ, രക്തസാക്ഷിയല്ലാതെ യദൃച്ഛയാ മരിപ്പാനിടയായോ?

(2) നമ്മുടെ മാർത്തോമ്മാ എമ്പ്രാൻ—ശൂല—ഹത രക്തസാക്ഷിയാണെന്നു് 1517—നു മുൻപു് ഇവിടെ പാരമ്പര്യമുണ്ടായിരുന്നെന്നു് ആ 1517 നുമുമ്പുള്ള ഏതെല്ലാം രേഖകൾകൊണ്ടുതെളിയിക്കാം?

(3) നമ്മുടെ മാർത്തോമ്മാ വേട്ടക്കാരനായ ഒരു പറയൻെറ അമ്പേററു് യദൃച്ഛയാ മരിച്ചെന്നുള്ള പ്രാചീന പാരമ്പര്യം 1293 മുതൽ 1517 വരെ (ഏകദേശം രണ്ടേകാൽ ശതാബ്ദങ്ങളിൽ) എങ്കിലും, ഉണ്ടായിരുന്നതു മർക്കോപ്പോലോ (1293) മരിഞ്ഞോലി (1348), ബാർബോസാ (1505), ദിയോഗോ (1517) എന്നീ നാലു പേരോടെങ്കിലും തെന്നിന്ത്യൻ ക്രിസ്ത്യാനികൾ പറഞ്ഞതായി രേഖപ്പെടുത്തിയിട്ടില്ലയോ?

(4) ആ "പറയൻ–അമ്പു്– യദൃച്ഛയാമരണ" പാരമ്പര്യം നമ്മുടെ പൂർവന്മാർ പറഞ്ഞതു് അസാദ്ധ്യമായിരുന്നോ?

(5) അതുകഴിഞ്ഞിട്ടു്, "എമ്പ്രാൻ–ശൂല-രക്തസാക്ഷിത്വ"പാരമ്പര്യംസ്വീകരിപ്പാൻ കാരണമെന്തു്.

(6)ആശ്ളീഹായുടെ മരണവൽസരം മുതൽ ഇന്നു വരെ എമ്പ്രാൻ–ശൂല– രക്തസാക്ഷിത്വം" ആണോ (പതിനെട്ടര ശതാബ്ദങ്ങളിലും)നമ്മുടെ പൂർവികർക്കും നമുക്കും ഉണ്ടായിരുന്നതു്.

(7) മാർത്തോമ്മാശ്ളീഹാ രക്തസാക്ഷിയല്ലായിരുന്നെന്നു മാർ ശ്ളേമ്മാനോ(ക്രി. 1222–ൽ) ബറെബ്രായയോ (1226–86–ൽ) പറഞ്ഞിട്ടുണ്ടോ?(ആപ്രസ്താവങ്ങൾഉദ്ധരിക്കണം)

(8) 1.മേല്പടി രണ്ടുമെത്രാന്മാരും ആശ്ളീഹാ ദക്ഷിണേൻഡ്യയിൽ വന്നെന്നോ. 2. കടൽക്കരെ കബറടങ്ങിയന്നോ പറഞ്ഞിട്ടുണ്ടെങ്കിൽ ആ വാചകങ്ങൾ ഉദ്ധരിക്കണം,

(9) പശ്ചിമ ഏഷ്യയിലെ ഏതുരേഖയിലെങ്കിലും എമ്പ്രാൻ—ശൂല—രക്തസാക്ഷിത്വം രേഖപ്പെടുത്തിട്ടുണ്ടോ? എന്നു്? ഏതിൽ?

10) ക്രി. 59–72, 52–68 മുതലായ മാത്തോമ്മാവൽസരങ്ങൾ, ക്രി. 1700–നു മുൻപു വല്ലരേഖയിലുമുണ്ടോ?

(ററി. കെ. ജോസഫ്)

യില്ല" എന്നു കൽപ്പിച്ച ഒരു അരുമനാഥൻ നമ്മുടെ രക്ഷകനും ദൈവവുമായിട്ടുള്ള പാപികളായ നമുക്കു എത്ര പ്രത്യാശാജനകമാണു്!

ആട്ടിടയനിൽനിന്നകന്നു് ആടിനു ജീവിതം സാദ്ധ്യമല്ല. ഉമ്മയുടെ സ്ഥാനം അതിൻെറ ഉടമസ്ഥയായ സ്ത്രീയുടെ മടിശീലയിലാണു്. മുറിയുടെ മൂക്കിലോ മൂലയിലോ കിടന്നാൽ അതു സ്വഭദ്രമായിരിക്കാം. എന്നാൽ അതു് ഉപയോഗശൂന്യമാണു്. മനുഷ്യൻെറയും സ്ഥിതി ഇതാണു്. ദൈവവുമായുള്ള ഐക്യത്തിൽ, സഹോദരവർഗ്ഗത്തോടുള്ള സ്നേഹബന്ധത്തിൽ ദൈവത്തിൻെറ ഭവനമായ ഈ ലോകത്തിൽ ദൈവഹിതമനുസരിച്ചു ജീവിക്കുവാനാണു് മനുഷ്യൻ സൃഷ്ടിക്കപ്പെട്ടതു്. ആട്ടിടയനെയും ആട്ടിൻപററത്തെയും വിട്ടു് സ്വാതന്ത്രമായി പോകുന്ന ആടു് വനാന്തരത്തിൽ അലഞ്ഞുതിരിഞ്ഞു കുറേസമയം ജീവിച്ചേക്കാം, എന്നാൽ അതിൻെറ അവസാനം നാശമാണു്. ദൈവത്തെ വിട്ടു് മനുഷ്യനു് സ്വാതന്ത്ര്യവും സുഖവും അനുഭവിക്കാൻ സാധിക്കും. എന്നാൽ ആ സ്വാതന്ത്ര്യവും സുഖവും ക്ഷണഭംഗുരവും ആത്മഹത്യാപരവുമാണു്. മനുഷ്യജീവിതംകൊണ്ടുണ്ടാകേണ്ട പ്രയോജനവും അതിൻെറ പരിപൂർണ്ണവികസനവും നിത്യമായനിലനിൽപ്പും ദൈവത്തെ കൂടാതെ സാദ്ധ്യമല്ല. ഈ പരമാർത്ഥം മനസ്സിലാക്കി നാം നമ്മുടെ അനുദിനജീവിതത്തെ ക്രമീകരിക്കണം. നഷ്ടപ്പെട്ട നമ്മെ തേടിപ്പുറപ്പെട്ട കർത്താവിൻെറ സ്നേഹം നമ്മെ തന്നിലേക്കു സദാ ആകർഷിക്കട്ടെ.

(5-ാം പേജിൽനിന്നുതുടർച്ച)

മുഖങ്ങളേയെല്ലാം ഫാദർ ബർണ്ണാഡ് അവർകൾ തൻെറ വിശിഷ്ടകൃതിയായ 'മാർ തോമാ ക്രിസ്ത്യാനികൾ, എന്ന പുസ്തകത്തിൽ കാരണസഹിതം ഖണ്ഡിച്ചിരിക്കുന്നു. (മാർ തോമാ ക്രിസ്ത്യാനികൾ 1–ാംഭാഗം o.p. 1–81)

മാർത്തോമ്മാശ്ളീഹാ മലയാളക്കരയിൽ വന്നിട്ടില്ലെന്നു ഇതേവരെ അറിഞ്ഞിരിക്കുന്ന രേഖകൾകൊണ്ടു സ്ഥാപിപ്പാൻ നിവർത്തിയില്ലെന്നാണു് ചരിത്രകാരന്മാർ ഐകകണ്ഠ്യേന സ്ഥാപിച്ചിരിക്കുന്നതു്. ശ്ളീഹാ മലയാളക്കരയിൽ വന്നിട്ടുണ്ടെന്നുള്ളതിലേക്കു് മേൽ പ്രസ്താവിച്ചിരിക്കുന്ന രേഖകളും പാരമ്പര്യങ്ങളും തെളിവാണു്. ശ്ളീഹായുടെ മലങ്കരസന്ദർശനത്തെപ്പററി പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങൾ ഏവയെല്ലാമെന്നും അവയിലെ പ്രതിപാദ്യവിഷയമെന്തെന്നുമാണു് ഇനി ആലോചിപ്പാനുള്ളതു്. ഈവക ഗ്രന്ഥങ്ങൾ ഓരോന്നും കൂലങ്കഷമായി പരിശോധിക്കുന്നതായാൽ സെൻറു് തോമ്മസ് ഇൻഡ്യയുടെ അപ്പസ്തോലനാണെന്നും അദ്ദേഹം ഇൻഡ്യയിലെത്തി സുവിശേഷം പ്രസംഗിച്ചെന്നും ഇൻഡ്യയിൽവെച്ചാണു് അദ്ദേഹം ദേഹവിയോഗം ചെയ്തിട്ടുള്ളതെന്നും അനിഷേദ്ധ്യമായി തെളിയുന്നുണ്ടു്.

എ.ഡി. 52–ൽ സെൻറുതോമ്മസ് കൊടുങ്ങല്ലൂർ തുറമുഖത്തു ഒരു കച്ചവടക്കപ്പലിൽ വന്നിറങ്ങി. അവിടെയും സമീപപ്രദേശങ്ങളിലും ക്രിസ്തുമാർഗ്ഗം അറിയിച്ചു. ക്രൈവമതാവലംബികളായിത്തീർന്നവർക്കു പാലൂർ, മാലിയാങ്കര, കോട്ടക്കായൽ, ഗോക്കമംഗലം, നിരണം, ചായൽ കരക്കേണി കൊല്ലം എന്നീ സ്ഥലങ്ങളിൽ പള്ളികളും സ്ഥാപിച്ചു. ശങ്കരപുരി, പകലോമററം, കള്ളി, കാളിയങ്കാവു് എന്നീ കുടുംബങ്ങളിൽ ആചാര്യന്മാരേയും വാഴിച്ചു. ഇങ്ങനെ സഭാഭരണം ശരിപ്പെടുത്തിയശേഷം പൂർവ്വതീരത്തുപോയി സുവിശേഷം പ്രസംഗിച്ചു. അവിടെയും സഭകൾ സ്ഥാപിച്ചു. അനന്തരം അവിടെനിന്നു മലാക്ക, ചീന മുതലായ രാജ്യങ്ങളിലും സുവിശേഷം പ്രസംഗിച്ചു. മടങ്ങി പൂർവ്വതീരത്തു വന്നപ്പോൾ മദ്രാസിനു സമീപമുള്ള ഒരു കുന്നിൽ (St. Thomas Mount) വെച്ചു് എമ്പ്രാന്മാരുടെ കുന്തപ്രയോഗത്താൽ രക്തസാക്ഷിമരണം പ്രാപിക്കയും അവിടെ സംസ്കരിക്കപ്പെടുകയും ചെയ്തുവെന്നുള്ള സംഭവപരമ്പരകളെ സഭാചരിത്രകാരന്മാർ തുടങ്ങിയ അനേകർഉറപ്പിക്കയും ചെയ്തിരിക്കുന്നു.

# വേദവായനക്കുറിപ്പുകൾ

## നാലാം സുവിശേഷം

തിങ്കൾ—വി. യോഹ. 18.29—32

യഹൂദ ന്യായപ്രമാണപ്രകാരം ദൈവദൂഷണത്തിനുള്ള ശിക്ഷ, കല്ലെറിഞ്ഞു കൊല്ലുകയെന്നതായിരുന്നു. റോമ്മാ സാമ്രാജ്യാധികാരികൾ സിവിലും ക്രിമിനലുമായ മിക്ക അധികാരങ്ങളും യഹൂദ മഹാപുരോഹിതനും സന്നിദ്രീം സംഘത്തിനുമായി വിട്ടുകൊടുത്തിരുന്നുവെങ്കിലും വധശിക്ഷയ്ക്കുള്ള അധികാരം അവർക്കുണ്ടായിരുന്നോ എന്നു സംശയമാണ്.

എന്നാൽ റോമ്മാ സാമ്രാജ്യത്തിലെ വധശിക്ഷ പലവിധത്തിലുള്ളതായിരുന്നു. സ്വതന്ത്രപൗരന്മാരെ വാളുകൊണ്ടു വെട്ടിക്കൊല്ലുകയോ, കിഴുക്കാംതൂക്കായ പാറയിൽനിന്നു തള്ളി താഴെയിടുകയോ ചെയ്യും. പക്ഷേ, റോമ്മാ പൗരന്മാരല്ലാത്തവരേ മാത്രം പട്ടണത്തിനു വെളിയിൽ കൊണ്ടുപോയി കഴു മരത്തിൽ (കുരിശിൽ) ആണിയടിച്ചു തൂക്കിക്കൊല്ലുകയായിരുന്നു പതിവ്.

നമ്മുടെ കർത്താവേശുമിശിഹാ ക്രൂശിൽത്തന്നെ ലോകത്തിന്റെ പാപങ്ങൾ വഹിച്ചുകൊണ്ടു മരിക്കണമെന്നുള്ള ദൈവ നിശ്ചയത്തിന്റെ നടത്തിപ്പിനു യഹൂദന്മാരുടെ അധികാരമില്ലായ്മ പോലും സഹായകമായിത്തീരുന്നു. ദൈവജ്ഞാനത്തിന്റെ ആഴം ആരു കണ്ടു!

ചൊവ്വാ. വി. യോഹ. 18. 33—38

മതം ദൈവപുത്രനെ കുററം വിധിച്ചുകഴിഞ്ഞു. ഇനി രാഷ്ട്രമാണു ന്യായം വിധിക്കുന്നതു്. ആദ്യത്തെ കുററം ദൈവദൂഷണമായിരുന്നു. ഇപ്പോഴത്തേതു രാജദ്രോഹമാണ്. താൻ സ്വയം ദൈവമാക്കി എന്നു യഹൂദന്മാരുടെ ആരോപണം. പക്ഷേ രാഷ്ട്രത്തിന്റെ മുമ്പിൽ ചെല്ലുമ്പോൾ താൻ സ്വയം രാജാവാക്കി എന്നാണു കുററം. എന്നാൽ താൻ യഥാർത്ഥത്തിൽ ദൈവവും രാജാവുമാണെന്നു റോമരാകട്ടെ യഹൂദരാകട്ടെ മനസ്സിലാക്കിയില്ല താനും.

"എന്റെ രാജ്യം ഐഹികമല്ല" എന്നു പറയുന്നതിന്റെ അർത്ഥം തനിക്ക് ഈ ലോകത്തിൽ അധികാരമൊന്നുമില്ലെന്നല്ല, പ്രത്യുത, ദൈവദത്തമായ തന്റെ അധികാരം ദൈവത്തെ മഹത്വപ്പെടുത്തുന്നതിനു വേണ്ടി നൽകപ്പെട്ടിട്ടുള്ളതാണ്. ആ അധികാരം നിയോഗിക്കപ്പെടുന്നതു സൈന്യങ്ങളിൽക്കൂടെയും പത്രോസിന്റെ വാളിൽക്കൂടെയുമല്ല, പ്രത്യുത, സ്നേഹത്തിന്റെ സേവനത്തിൽക്കൂടെയാണ് എന്നത്രെ.

ഇതാണു സാക്ഷാൽ കഴമ്പുള്ള അധികാരം.

ബുധൻ—വി. യോഹ. 18. 38–40

സർവ്വാധിനാഥനും സർവ്വ സ്രഷ്ടാവുമായ കർത്താവിനെ കുറേ കൂലിപ്പട്ടാളക്കാർ അങ്ങോട്ടുമിങ്ങോട്ടും പന്തു തട്ടുന്നതു നമ്മേ ചിന്താകുലരാക്കേണ്ടുന്ന ഒരു കാഴ്ച്ചയാണ്. എന്തിനു നാഥനിതെല്ലാം സഹിച്ചു? ഒരൊററ വാക്കുകൊണ്ടു തനിക്കവരെയെല്ലാം നിർമ്മൂലമാക്കാമായിരുന്നില്ലേ? "ഇവനെ വേണ്ടാ ബറബ്ബാസിനെ മതി" എന്ന് ആർത്തു നിലവിളിക്കുന്ന ആ യഹൂദ ജനതയ്ക്കു വേണ്ടിയും, എനിക്കും നിങ്ങൾക്കും വേണ്ടിയും ഹൃദയം നൊന്തുകൊണ്ടുള്ള സ്നേഹത്തോടും പ്രാർത്ഥനയോടുംകൂടി അരുമനാഥൻ പീലാത്തോസിന്റെയും പുറത്തെ ബഹളക്കാരുടെയും ഇടയിൽ നിൽക്കുന്നതു കണ്ടു നമുക്കു തന്നെ സാഷ്ടാംഗപ്രണാമം ചെയ്തു വന്ദിക്കാം.

ഇന്നും നാം നമ്മുടെ ഹൃദയകാഠിന്യംകൊണ്ടും ദൈവാനുസരണ രാഹിത്യംകൊണ്ടും തന്നെ വീണ്ടും വീണ്ടുംക്രൂശിൽതറച്ചുകൊണ്ടിരിക്കയല്ലേ

വ്യാഴം—വി. യോഹ. 19. 1—5

നമ്മുടെ കർത്താവിനെ കളിയാക്കിയ റോമ്മാ പടയാളികളുടെ പിന്തുടർച്ചാവകാശക്കാരാണു നമ്മിൽ പലരും. ഏതു നല്ല കാര്യമുണ്ടെങ്കിലും അതിനെ കുററം പറയാനും കളിയാക്കാനുമല്ലാതെ പ്രോത്സാഹിപ്പിക്കുന്നതിനോ അതിന്റെ കൂടെ ചേരുന്നതിനോ നമ്മിൽ പലരും ഇന്നും ഉത്സുകരല്ലെന്നുള്ളതു നാം ഓർക്കണം,

"ഇവനിൽ യാതൊരു കുററവും കാണുന്നില്ല" എന്നു പ്രഖ്യാപിച്ച പീലാത്തോസ്, പട്ടാളക്കാരേക്കൊണ്ട് അവനെ അടിപ്പിക്കുന്നതിന്റെ ന്യായയുക്തത, നീതിന്യായത്തിന്റെ മകുടോദാഹരണമെന്നു പലരും കരുതുന്ന റോമ്മാസാമ്രാജ്യത്തിന്റെ പൊള്ളത്തരത്തെ കാണിക്കുന്നു.

"ആ മനുഷ്യൻ ഇതാ"! ദൈവത്തിന്റെ ദാനമായ മിശിഹാ ഇന്നും നമ്മുടെ മുമ്പിൽ നിൽക്കുന്നു. നാം അവനെ സ്വീകരിക്കുമോ? അതോ ക്രൂശിക്ക, ക്രൂശിക്ക എന്നട്ടഹസിക്കുമോ? അല്ല ,ഇതു രണ്ടിനേക്കാളുംകഠിനമായ വെറും അനാസ്ഥയാണോ ഈ ആഹ്വാനത്തിനു നമ്മിൽപലരും നൽകുന്ന സമാധാനം.

വെള്ളി—വി യോഹ. 19. 6—8

മൂന്നു പ്രാവശ്യം പീലാത്തോസ് ആവർത്തിച്ചു പറയുന്നു, "അവനിൽ ഒരു കുററവും ഞാൻ കാണുന്നില്ല" എന്ന്. (18. 38, 19. 4, 19. 6) രാജദ്രോഹക്കുററത്തിനല്ല കർത്താവായ യേശുമിശിഹാ കുരിശിൽതൂങ്ങി മരിച്ചതു്. യഹൂദന്മാർ ഇപ്പോൾ (19.7) ഇതു പരസ്യമായി സമ്മതിക്കുന്നു. താൻ ദൈവപുത്രനാണെന്നുള്ള തന്റെ വാദത്തിന്മേലാണു തന്നെ അവർ ഇപ്പോൾമരണശിക്ഷയ്ക്കു വിധിക്കുന്നതു്.

"ആ മനുഷ്യൻ ഇതാ!" എന്നാൽ യഹൂദന്മാർ ഇപ്പോൾ പറയുന്നതു്—"ആ മനുഷ്യൻ" വെറും മനുഷ്യനല്ല ദൈവപുത്രനാണു താനെന്ന് അവകാശപ്പെടുന്നുവെന്നാണ്.

മൂന്നു നിത്യസത്യങ്ങൾക്കു പീലാത്തോസും യഹൂദന്മാരും ഇവിടെ തങ്ങളറിയാതെയാണെങ്കിലും സാക്ഷികളായിത്തീരുന്നു. ഒന്ന്, താൻ കുററമില്ലാത്തവനാണ്. രണ്ട്, തന്റെ മരണം ന്യായപ്രമാണത്തിന്റെ നിവർത്തിക്കായിട്ടാണ്. മൂന്ന്, കുരിശിൽ മരിക്കുന്ന നാഥൻ വെറും മനുഷ്യനല്ല, മനുഷ്യനായിത്തീർന്ന ദൈവപുത്രനാണ്.

ശനി—വി. യോഹ. 19. 8—11

"നീ എവിടെനിന്നാകുന്നു?" ഈ ചോദ്യത്തിനു സമാധാനം പറഞ്ഞാൽ അതു ഗ്രഹിക്കുവാനുള്ള കഴിവു പീലാത്തോസിനില്ലെന്നു തനിക്കറിയാവുന്നതുകൊണ്ടാണു താനിപ്പോൾ മൗനമവലംബിക്കുന്നതു്. ഗലീലയിൽനിന്നാണ്, അല്ലെങ്കിൽ യഹൂദ്യയിൽനിന്നാണ് എന്നല്ല ശരിയായ സമാധാനം. പ്രത്യുത, മേലിൽനിന്ന് എന്നത്രെ. അതുകൊണ്ടു ദൈവീക പദ്ധതിയിൽ മനുഷ്യന്റെ പാപത്തിന്റെ ഫലങ്ങളും സാത്താന്റെ ദുരാലോചനകളും എല്ലാംകൂടി മേലിൽനിന്നുള്ള രക്ഷാപദ്ധതിയുടെ നിവർത്തനത്തിനായി പ്രവർത്തിക്കുന്നു (19. 10–11) എന്നാണു താൻചൂണ്ടിക്കാണിക്കുന്നതു്.

നമ്മുടെ പാപങ്ങളും ദുഷ്ടതകളും കൊണ്ടു ദൈവത്തിന്റെ പദ്ധതി പൊളിഞ്ഞുപോവുകയൊന്നുമില്ല. പക്ഷേ അവ ദൈവമഹത്വത്തിനായി ഉപയോഗിക്കപ്പെടുന്നുവെന്നതുകൊണ്ടു നമ്മുടെ പാപങ്ങൾക്കുള്ള ഉത്തരവാദിത്വം നമ്മിൽനിന്നു നീങ്ങിപ്പോകുന്നില്ലെന്നു മാത്രം.

# വാർത്തകളും ചിന്തകളും

(കെ. വി. എം.)

1960-ാമാണ്ടോടുകൂടി ഇൻഡ്യയിലെ പ്രോട്ടസ്റ്റൻറു ക്രൈസ്തവസഭകളുടെ ഒരു യൂണിയൻ രൂപവൽക്കരിക്കത്തക്കവണ്ണം നേതാക്കന്മാർ ചർച്ചകൾ നടത്തിക്കൊണ്ടിരിക്കുകയാണ്. വിശ്വാസസംബന്ധമായും സംഘടനാപരമായുമുള്ള പ്രശ്നങ്ങളെപ്പററി സൂക്ഷ്മം പഠനം നടത്തുന്നതായിരിക്കും. അതുകൊണ്ട് യൂണിയനിൽ അംഗങ്ങളാകുന്ന സഭകൾക്ക് ഇപ്പോൾ ഒരുക്കത്തിന്റെ കാലമാണ്. സഭായൂണിയൻ സംബന്ധിച്ചുള്ള പ്രയത്നങ്ങളെപ്പററി സാധാരണ സഭാംഗങ്ങൾ അറിവില്ലാത്തവരാണ്. ചർച്ചുയൂണിയനു മുമ്പ് സഭകളായുള്ള ആദ്ധ്യാത്മിക ജീവിത നവോത്ഥാനം കൈവരുത്തേണ്ടതുണ്ട്. തന്നിമിത്തം സാധാരണക്കാരായ സഭാംഗങ്ങളും അതറിഞ്ഞേ മതിയാവൂ. താണുകിടക്കുന്ന ഒരാദ്ധ്യാത്മിക നിലവാരത്തിൽ ചർച്ചുയൂണിയൻ സാദ്ധ്യമല്ല. സഭകളുടെ ആദ്ധ്യാത്മിക ജീവിതം പുന:പരിശോധന നടത്തത്തക്കവണ്ണം താണുകിടക്കുകയാണ്. എന്നു പറഞ്ഞാൽ വ്യക്തികളായും ഇടവകകളായുമുള്ള സഭാജീവിതം മെച്ചമല്ലെന്നർത്ഥം. ആദിമസഭയുടെ സവിശേഷത ആദ്ധ്യാത്മികശക്തിവർദ്ധനവായിരുന്നു. എന്നാൽ ഇന്നു ഭൗതികവാദം, കക്ഷിചിന്ത, നേതൃത്വത്തിനുവേണ്ടിയുള്ള രാഷ്ട്രീയപ്രക്ഷോഭണം, ലോകപ്രകാരം ബഹുമാനമുള്ള സ്ഥാനങ്ങൾക്കു വേണ്ടിയുള്ള അടങ്ങാത്ത ദാഹം എന്നിവ സഭാജീവിതത്തെ ആക്രമിച്ചു കീഴടക്കിയിരിക്കുകയാണ്.

മലങ്കരസഭയിൽ സമാധാനമുണ്ടാകാത്തതിന്റെ കാരണം രണ്ടു പാർട്ടികളിലും ആദ്ധ്യാത്മികജീവിതനിലവാരം താണുകിടക്കുന്നതുകൊണ്ടാണ്. ആദ്ധ്യാത്മികജീവിതം വളർന്നുവെങ്കിൽ ഇന്നു പലരും വലുതെന്നു കരുതുന്ന പലതും വ്യർത്ഥമെന്ന് എണ്ണുവാൻ കഴിയുമായിരുന്നു. സഭയുടെ നിലനിൽപ്പു തന്നെ സുസ്ഥിരമാക്കുന്നതിനും സഭാപരമായ ജീവിതം അഭിവൃദ്ധിപ്പെടുത്തുന്നതിനും വ്യക്തികളായും ഇടവകകളായും പ്രവർത്തിക്കേണ്ടതാണ്. അങ്ങനെ ഉയരുമ്പോൾ സമാധാനവും ഉണ്ടാകും.

## മതവിരുദ്ധപ്രചരണം

പൂർവ്വജർമ്മൻ വിദ്യാലയങ്ങളിലെ മതവിരുദ്ധപ്രവണതകളെ എതിർക്കുന്നതിനു സാക്സണിയിലെ ലൂഥറൻ ചർച്ച് സിനഡ് സാക്സണിയിലെ ലൂഥറൻ സഭാംഗങ്ങളെ ആഹ്വാനം ചെയ്തിരിക്കുന്നു. ക്രൈസ്തവവിശ്വാസത്തിനെതിരായുള്ള കുട്ടികളുടെ പഠനത്തെ രക്ഷകർത്താക്കളും, മാതാപിതാക്കന്മാരും ശരിക്കു വീക്ഷിക്കണമെന്നാണു സിനഡ് ആവശ്യപ്പെട്ടിരിക്കുന്നതു്. നമ്മുടെ സ്കൂളുകളിലും കോളജുകളിലും വിദ്യാർത്ഥികളെ എന്തെല്ലാമാണു പഠിപ്പിക്കുന്നതെന്ന് ആരാണു ചിന്തിക്കുന്നതു്. സ്കൂളുകളിലെ മതവിദ്യാഭ്യാസകാര്യത്തിൽ പ്രോട്ടസ്റ്റൻറുസഭകൾ കാണിക്കുന്ന വ്യഗ്രത അനുകരണാർഹമാണെന്നുള്ളതിനു രണ്ടുപക്ഷമില്ല.

## അമേരിക്കയോടുള്ള ആഹ്വാനം

ക്വിമോയി-മട്സു ദ്വീപുതർക്കങ്ങൾ പരിഹരിക്കുന്നതിനു വേണ്ടി അമേരിക്ക കമ്യൂണിസ്റ്റ് ചൈനയുമായി നേരിട്ടു കൂടിയാലോചനകൾ നടത്തുന്നതിനു ന്യൂയോക്കിലെ നാഷനൽ ക്രിസ്ത്യൻ കൗൺസിൽ ഇൻറർ നാഷനൽ അഫയേഴ്സിന്റെ ചെയർമാൻ ഏണസ്റ്റ് എ. ഗ്രോസ്സ് അമേരിക്കൻ ഗവണ്മെൻറിനെ ആഹ്വാനം ചെയ്തിരിക്കുന്നു. വിശാലവീക്ഷണമുള്ള നാഷനൽ ക്രിസ്ത്യൻ കൗൺസിലിന്റെ സ്വാധീനത്തെയാണ് ഈ ആഹ്വാനം ഉദ്ഘോഷിക്കുന്നതു്.

## സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ

ഗലീലയിലെ മലഞ്ചെരിവിൽ നിന്നല്ല, പിന്നെയോ ക്രെംലിനിലെ ഒരു മുറിയിൽ നിന്നത്രേ ഏതാനും ദിവസങ്ങൾക്കു മുമ്പ് ഈ വാക്കുകൾ ഉച്ചരിക്കപ്പെട്ടതു്. ഒരു ബൈബിൾ പെയിൻറിംഗ് കണ്ടുകൊണ്ട് നെഹ്റു സോവ്യററു നേതാക്കന്മാരോടു പറഞ്ഞതു് "സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ" എന്നായിരുന്നു. ഇതു റഷ്യൻ നേതാക്കന്മാരിൽ എന്തെങ്കിലും പ്രത്യാഘാതം വരുത്തിയതായി റോയിട്ടർ പറയുന്നില്ല. മാർക്സിന്റെ പുസ്തകത്തിൽ നിന്നുള്ള ഒരുദ്ധരണി അവരെ കുറേക്കൂടെ രസിപ്പിച്ചേനെ. നെഹ്റു പുതിയ നിയമം ഉദ്ധരിച്ചതു് രസകരമായിരിക്കുന്നു. ക്രെംലിനിൽ നിന്നും ഉദ്ധരിക്കപ്പെട്ട ഈ വാക്കുകൾ യുദ്ധസാമഗ്രികൾ തയ്യാറാക്കിക്കൊണ്ടിരിക്കുന്ന രാഷ്ട്രങ്ങൾക്ക് ഇഷ്ടപ്പെടുകയില്ല; സമുദായക്കേസ്സിനു വേണ്ടി പണം പിരിച്ചുകൊണ്ടിരിക്കുന്ന ക്രൈസ്തവസഭയ്ക്കും.

## വിവാഹച്ചെലവുകൾ

വിവാഹകർമ്മങ്ങൾ വളരെ ആഡംബരപൂർവ്വം നടത്തുന്ന ഒരു പാരമ്പര്യമാണു ക്രൈസ്തവർ കൈവരിച്ചിരിക്കുന്നതു്. അഭിമാനസംരക്ഷണാർത്ഥം അനേക കുടുംബങ്ങൾ അനുദിനം ക്ഷയിച്ചുകൊണ്ടാണിരിക്കുന്നതു്. വിവാഹച്ചെലവുകൾ വളരെ ചുരുക്കേണ്ട കാലം അതിക്രമിച്ചുകഴിഞ്ഞു. ഒരു വി

വാഹം പ്രമാണിച്ചു് 50 രൂപയിൽ കൂടുതൽ ചെലവു ചെയ്യരുതെന്നു് ഈയിടെ മദ്രാസ് ധനകാര്യമന്ത്രി ഒരു പ്രസംഗത്തിൽ പ്രസ്താവിക്കുകയുണ്ടായി. സുറിയാനിക്രിസ്ത്യാനികൾ ഈ ഉപദേശം സ്വീകരിക്കുകയില്ലായിരിക്കാം. എങ്കിലും ചെലവുകൾ കുറയ്ക്കുന്നതിനും അനാഡംബരതയെ സ്വാഗതം ചെയ്യുന്നതിനുമുള്ള ഒരു മനസ്ഥിതി അവർ കരഗതമാക്കേണ്ടിയിരിക്കുന്നു. സമുദായത്തിന്റെ സാമ്പത്തികഭദ്രതയെ ബാധിക്കുന്നതാണു് ഈ പ്രശ്നം. ഇരുനൂറോ മുന്നൂറോ രൂപാ സ്ത്രീധനം വാങ്ങി വിവാഹം കഴിക്കുന്ന ഒരാൾ അതിന്റെ പകുതിയിലധികം കല്യാണവസ്ത്രങ്ങൾക്കു വേണ്ടി ചെലവിടുന്നു. ഇതു കേവലം ദുർവിനിയോഗമല്ലാതെ മറ്റെന്താണു്. മറ്റുള്ളവരുടെ മുമ്പിൽ ധനവാന്മാരാണെന്നു നടിക്കുന്നതിനു വേണ്ടി ബഢപ്പാടുകളിൽ ചെന്നു ചാടാതിരിക്കുന്നതിനു മദ്രാസ് ധനകാര്യമന്ത്രിയുടെ ഉപദേശം സ്വീകരിക്കണം.

## അർജൻറീനായിലെ കുഴപ്പം

കത്തോലിക്കർക്കു ഭൂരിപക്ഷമുള്ള അർജൻറീനയിൽ സഭയും രാഷ്ട്രവും തമ്മിൽ വേർപ്പെടുത്തുന്നതിനുവേണ്ടി അവിടത്തെ കത്തോലിക്കാ പ്രസിഡണ്ടായ പെറോൺ പരിശ്രമിച്ചതിനെ തുടർന്നു് അദ്ദേഹത്തെ പോപ്പു സഭഷ്കൃതനായി പ്രഖ്യാപിച്ചിരിക്കുന്നു. അർജൻറീനായിലെ ജനങ്ങളിൽ 90 ശതമാനവും യൂറോപ്യന്മാരുടെ സന്താനങ്ങളാണു്. സ്പെയിനിൽനിന്നു കൊണ്ടുവരപ്പെട്ട കത്തോലിക്കാ മതത്തെ ചെറുക്കുന്നതിനു കഴിവുള്ള ഒരു ദേശീയസംസ്കാരം അവിടെ ഉണ്ടായിരുന്നില്ല. സ്പെയിൻപോലെ തന്നെ കത്തോലിക്കരുടെ ഭദ്രമായ ഒരു രാജ്യമാണിതു്. കത്തോലിക്കാ സഭയാണു് അവിടത്തെ അംഗീകൃതസഭ. അവർക്കുള്ള പല പദവികളും ആംഗ്ലിക്കൻസിനും, മെതഡിസ്റ്റുകാർക്കും ഓർത്തഡോക്സുകാർക്കും നിഷേധിക്കപ്പെട്ടിരിക്കുകയാണു്. ഗവണ്മെൻറു് കത്തോലിക്കാ സഭയ്ക്കു ധനസഹായവും ചെയ്യുന്നുണ്ടു്. അകത്തോലിക്കാപള്ളികളിൽ മണിയടിക്കുന്നതിനു് അധികാരമില്ല. അകത്തോലിക്കർക്കു പുതിയ പള്ളികൾ പണിയണമെങ്കിൽ കത്തോലിക്കാ ബിഷപ്പിന്റെ അനുവാദം ആവശ്യമാണു്.

അന്താരാഷ്ട്രീയരംഗത്തു് അർജൻറീനാ ഒരു പ്രധാന കത്തോലിക്കാ രാഷ്ട്രമാണു്. ഇപ്പോഴത്തെ പോപ്പ് കാർഡിനൽ പാസല്ലിയായിരുന്ന കാലത്തു് ഈ രാജ്യം സന്ദർശിച്ചിട്ടുമുണ്ടു്. ബ്യൂണസ് അയേഴ്സിലെ പ്രധാന ആർച്ചുബിഷപ്പ് സാധാരണയായി ഒരുകാർഡിനലായിരിക്കും. ഇത്ര പ്രധാനമായ രാജ്യത്തു കത്തോലിക്കാസഭയ്ക്കു ക്ഷീണം തട്ടിയാൽ ലാററിൻ അമേരിക്കയിൽ എന്തെല്ലാം പ്രത്യാഘാതങ്ങൾ പ്രത്യക്ഷപ്പെടും.

# വേർതിരിക്കാത്ത ചിന്താഗതി

(എം. കെ. സ്റ്റീഫൻ, ബോംബേ)

പഴമയുടെ അഴുക്കുകൾ നീക്കി പുതുമയിൽ ലോകത്തെ വാർക്കുന്ന ഒരു നവീന ലോകത്തെയാണു നാം അഭിമുഖീകരിക്കുന്നതു്. ഇന്നലെവരെ സമുദായനീതിക്കും വളർച്ചയ്ക്കും ആവശ്യമെന്നു കരുതിയിരുന്ന താത്വിക മൂല്യങ്ങൾ ഞൊടിയിടയിൽ മാറി പുതിയ ആശയങ്ങൾ തള്ളിക്കയറുന്ന ഒരു പുതുമയുടെ പുഞ്ചിരിയാണു നമ്മെ എതിരേനോക്കുന്നതു്. പഴമയും പുതുമയും തമ്മിലുള്ള ഈ സംഘട്ടനത്തിന്റെ കാരണം വളർന്നുകൊണ്ടിരിക്കുന്ന ലോകത്തിന്റെ ആവശ്യവും ഇന്നു നിലവിലിരിക്കുന്ന സമുദായ വ്യവസ്ഥിതിയുടെ ലക്ഷ്യവും തമ്മിലുള്ള വൈപരീത്യമാണു്. പ്രകൃതി നമ്മെ വേർതിരിക്കാത്ത ഏകത്വമായ ഒരു ചിന്താഗതിയിലേക്കു മാടിവിളിക്കുന്നു. വിവിധ ഭാഷകളും സംസ്കാരവും മതവും മററും സൃഷ്ടിപരമായ ഐക്യത്തിന്റെ ഉപാധികളാണു്. സർവ്വരാജ്യ സംഘടനകളും അഖിലലോക ക്രിസ്തീയ സംഘടനകളും അതുപോലെയുള്ള വിശേഷാന്തരങ്ങളായ പല പ്രസ്ഥാനങ്ങളും സുരക്ഷിതമായ ലോകഐക്യത്തിനുവേണ്ടി ഉടലെടുത്തിട്ടുള്ളവയാണു്. പക്ഷെ ഇതെല്ലാംകൊണ്ടും വേർതിരിക്കാത്ത അഥവാ അവിഭാജ്യമായ ഒരു ചിന്താഗതി വാസ്തവത്തിൽ ഉണ്ടായിട്ടുണ്ടോ? സ്വാർത്ഥം വെടിഞ്ഞു മനുഷ്യത്വത്തിലേക്കു കടന്നുവരുവാൻ മനുഷ്യൻ മടിച്ചു വിഭാഗീയമായ ചിന്താഗതിയുടെ അറകളിൽ അവരവരെ അടച്ചു വേർതിരിഞ്ഞു് അർത്ഥശൂന്യങ്ങളായ മാമൂലുകളിൽ കാലുറപ്പിച്ചു് ഇന്നും നല്ല ഒരു കൂട്ടം ആളുകൾ നില്ക്കുകയാണു്.

പർവ്വതങ്ങളും സമുദ്രങ്ങളും മററും കൊണ്ടു് അനേകായിരം മൈലുകൾ അകന്നു ജീവിക്കുന്ന വിവിധ ജനവിഭാഗങ്ങളെ വിമാനം, തീവണ്ടി, ടെലിഫോൺ, ടെലിവിഷൻ മുതലായ നവീന ശാസ്ത്രമാർഗ്ഗങ്ങൾ വിശ്വസഖ്യ

Licence No. 498 Dated 20-8-1946 M.Reg. 852

# THE CHURCH WEEKLY

ത്തിലേക്ക് അടുപ്പിക്കുവാൻ തക്ക അനുകൂലപരിതസ്ഥിതികൾ നിർമ്മിക്കുന്നു. സംസ്കാരത്തിന്റെ യഥാർത്ഥ പുരോഗമനം എന്നു പറയുന്നതു് നാം സാമുദായികമായി വളർന്നു അഖില ലോക വ്യാപ്തി നേടുക എന്നുള്ളതാണ്. പുരോഗമനത്തിന്റെ പരിണാമം ഈ ലക്ഷ്യപ്രാപ്തിയായിരിക്കണം. ഇതിനുള്ള ലക്ഷ്യവും മാർഗ്ഗവും നമ്മുടെ ചിന്തയ്ക്കു വിധേയമാകേണ്ടതല്ലയോ?

നാമോരോരുത്തരും ഒരോ ചെറിയ പരിമിതിയുടെ അറകളിൽ അല്ലെങ്കിൽ തടവുമുറികളിൽ നമ്മെ അടച്ചു സൂക്ഷിച്ചിരിക്കുകയാണ്. ചിലർക്കു വീട്ടുകാരോടും മാത്രവും മറ്റു ചിലർക്കു അതിൽനിന്നും ഒരുപടി ഉയർന്നു ജനിച്ച നാടിനോടും ആ നാട്ടിൽനിന്നു വരുന്നവരോടും മാത്രം സ്നേഹം കാണാം. രാജ്യത്തോടോ, നാടിനോടോ ഉള്ള സ്നേഹം ജന്മനാ ഉള്ള ഇച്ഛയല്ല. ജനനത്തിനുശേഷം മനുഷ്യൻ പരിസരത്തിന്റെ പശ്ചാത്തലത്തിൽ കെട്ടിപ്പടുക്കപ്പെടുന്നു. അതിനാൽ നമ്മുടെ വർഗ്ഗീയ ചേരികളിൽ കെട്ടിപ്പടുക്കുന്ന സ്നേഹം നമ്മുടെ യഥാർത്ഥമായ വളർച്ചക്കു വിലങ്ങുതടിയാകരുതു്. വിഭാഗീയ ചിന്താഗതിമൂലം മതത്തിന്റെ കാതലായ തത്വങ്ങളിൽ നിന്നും ആളുകൾ വ്യതിചലിച്ചു ചേരിതിരിഞ്ഞു നിൽക്കുകയാണ്. ഇക്കാര്യത്തിൽ മതാദ്ധ്യക്ഷന്മാരോടു ഒരു വാക്കു ചോദിക്കുവാനുണ്ടു്. സാർവത്രിക സമത്വങ്ങൾ പ്രസംഗിക്കുന്ന മതാദ്ധ്യക്ഷന്മാർക്കു അവരുടെ സ്വന്ത ജീവിതത്തിൽ ഇക്കാര്യങ്ങൾ പ്രായോഗികമാണോ? സ്വന്തം കക്ഷിയിൽപ്പെടാത്ത ആളുകളെ യാതൊരു താല്പര്യവുമില്ലാതെ നോക്കുന്നവർ ഇനിയെങ്കിലും പുറകോട്ടു നോക്കി അവരവരെ വലയം ചെയ്തിരിക്കുന്ന ഇരുണ്ട കാരാഗൃഹത്തെ കണ്ടറിഞ്ഞിരുന്നുവെങ്കിൽ നമ്മുടെ പ്രകാശത്തിലേക്കുള്ള യാത്ര വളരെ അധികം അടുക്കുമായിരുന്നു. നമ്മൾ ആത്മാവിന്റെ അനന്തതയിൽനോക്കി വിശ്വാസ പൂർവ്വം പ്രാർത്ഥിക്കുമ്പോൾ നമ്മെഓരോരുത്തരേയും വലയം ചെയ്തിരിക്കുന്നസ്വാർത്ഥത്തിന്റെ അറകളിൽനിന്നും, സ്വതന്ത്രരാകുവാനുള്ള ഒരനുഭൂതി കിട്ടുന്നില്ല എങ്കിൽ നമ്മുടെ പ്രാർത്ഥന ഒരു പക്ഷേ തന്നിഷ്ടത്തിന്റെ ഉറച്ച ഞരക്കങ്ങളായിരിക്കാം. നമ്മളിൽ മരവിച്ചിരിക്കുന്ന മനഃസാക്ഷി നിത്യജീവൻ കാണണമെങ്കിൽ മനുഷ്യസ്നേഹം കുത്തിവച്ചെങ്കിൽ മാത്രമേ സാധിക്കൂ. പൗരോഹിത്യത്തിൽ തന്നെയല്ല എല്ലാ ജീവിതതുറകളിലും മനുഷ്യനെ ഭിന്നിപ്പിക്കുന്ന സംഘടനകൾ പലതാണ്. രാഷ്ട്രീയസ്വാതന്ത്ര്യം പ്രഖ്യാപനം ചെയ്തുകൊണ്ടു തന്നെത്തന്നെ രാജ്യസ്നേഹികൾ എന്നു വിളിക്കുന്ന ഒരു കൂട്ടത്തേ നോക്കുക. സാധാരണക്കാരായ സാധുക്കളുടെ നേതാക്കന്മാർ ആണെന്നു പറഞ്ഞു് ഈ കൂട്ടർ ഞെളിയുമ്പോൾ അവരോടുള്ള വാസ്തവമായ കടമ നിർവഹിക്കുന്നുണ്ടോ എന്നു സംശയമാണ്. നേതൃത്വം കിട്ടുന്നതിനു വേണ്ടി സകല സാധുക്കളേയും പൊന്നുഞ്ഞാലിൽ ആട്ടാമെന്നു പറയുന്ന ഇവരുടെ രാജ്യസ്നേഹം സ്വാർത്ഥലാഭത്തിന്റെ മാറ്റൊലിയായിട്ടാണ് അനുഭവത്തിൽ മനസ്സിലാകുന്നതു്. ഇങ്ങനെ ഏതു വിഭാഗത്തെ എടുത്തു നോക്കുകയാണെങ്കിലും മനുഷ്യനെ വിഭജിപ്പിക്കുന്നതിനുള്ള ഏർപ്പാടുകൾ ചെയ്യുന്നതായിട്ടാണു കാണുന്നതു്.

ഇനിയുള്ള ഭാവിതലമുറയെങ്കിലും വേർതിരിക്കാത്ത ചിന്താഗതിയുള്ളവരായി വളരണമെങ്കിൽ കുട്ടികളെ ബാലപാഠക്ലാസ്സു മുതൽ മനുഷ്യസ്നേഹം ഉരുവിട്ടു പഠിപ്പിക്കണം. നിഷ്കളങ്കമായ പിഞ്ചുഹൃദയങ്ങളിൽ കക്ഷിയും വർഗ്ഗവും കുത്തിച്ചെലുത്തി മനുഷ്യത്വത്തെ മരവിപ്പിക്കുന്ന മാതാപിതാക്കന്മാരും ഗുരുക്കന്മാരും ഒന്നു ശ്രദ്ധാപൂർവ്വം ചിന്തിക്കുമോ? ഇനി വരുവാനുള്ള തലമുറയെങ്കിലും തകരാറാകാതിരിക്കണമെങ്കിൽ നിങ്ങൾ പുറകോട്ടു നോക്കി കക്ഷിയും വർഗ്ഗവും മാറ്റി വേർതിരിക്കാത്ത ചിന്താഗതി പടുത്തുകെട്ടണം.

മാതാപിതാക്കന്മാരേ! നിങ്ങൾ കൊച്ചുകുട്ടികളെ എടുത്തു താലോലിക്കുമ്പോൾ, തൊട്ടിലിൽ കിടത്തി ആട്ടുമ്പോൾ, കക്ഷിരഹിതവും, വർഗ്ഗരഹിതവും, വിശ്വവ്യാപകവുമായ മനുഷ്യസ്നേഹത്തിന്റെ പാട്ടുപാടി ആ പിഞ്ചുഹൃദയങ്ങളെ താലോലിക്കുമോ? "തൊട്ടിലിലെ ശീലം ചുടലവരെ" എന്നു പറയുന്നതുപോലെ തൊട്ടിൽ മുതൽ അവർ മനുഷ്യസ്നേഹം കാണട്ടെ. നാം ശ്വസിക്കുന്ന വായു, കാണുന്ന പ്രകാശം, കുടിക്കുന്ന വെള്ളം ഇതുകളൊക്കെ പ്രകൃതിയുടെ പൊതു സംഭാവനകളല്ലയോ? അതിനാൽ നമ്മുടെ ചിന്താഗതി വേർതിരിക്കാത്തതാകട്ടെ!!

## ചർച്ചുവീക്കിലി വരിസംഖ്യ

(എപ്പോഴും മുൻകൂർ)

| | രൂ. ണ. സ. |
|---|---|
| ഒരു വർഷത്തേക്ക് | 6—0—0 |
| ആറു മാസത്തേക്ക് | 3—0—0 |
| ഒറ്റപ്രതി | 0—2—0 |
| ഇൻഡ്യയ്ക്കു വെളിയിൽ | 0—8—0 |



Printed and Published by N. M. Abrham B. A. at the Malayala Manorama Press, Kottayam.